# കിരണാവലി.

ഗ്രന്ഥകൎത്താ

കവിതിലകൻ, ഉള്ളൂർ എസ്. പരമേശ്വരയ്യർ

എം. എ., ബി. എൽ., എം. ആർ. എസ്. എ





പ്രകാശകൻ,

കളക്കുന്നത്തു രാമൻ മേനോൻ

—(o)—

ബി. വി. ബുക്കുഡിപ്പോ.

തിരുവനന്തപുരം.

ഒന്നാംപതിപ്പ്—കാപ്പി ൧൦൦൦.

"കമലാലയ" പ്രസ്സ്—തിരുവനന്തപുരം.

1100.

[വില രൂപ ൧.




# കിരണാവലി

ഗ്രന്ഥകർത്താ

കവിതിലകൻ, ഉള്ളൂർ എസ്. പരമേശ്വരയ്യർ

എം. എ., ബി. എൽ., എം. ആർ. എസ്. എ







പ്രകാശകൻ,

കളക്കന്നത്തു രാമൻ മേനോൻ

—(0)—

ബി. വി. ബുക്കഡിപ്പോ.

തിരുവനന്തപുരം.

ഒന്നാംപതിപ്പ്—കാപ്പി ൧000.

"കമലാലയ" പ്രസ്സ്—തിരുവനന്തപുരം.

1100.

[വില രൂപ ൧.

# മുഖവുര.

ഞാൻ പലേ മാസികപുസ്തകങ്ങളിലായി അപ്പൊഴപ്പോഠം പ്രസിദ്ധപ്പെടുത്തീട്ടുള്ളതും, പ്രസിദ്ധപ്പെടുത്തുവാനയച്ചിട്ടുള്ളതുമായ ലഘുകൃതികളിൽ പതിനഞ്ചെണ്ണം ഒന്നിച്ചുചേൎത്ത് 'കിരണാവലി' എന്ന പേരിൽ ഒരു പുസ്തകമാക്കി ഇതാ സഹൃദയസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു. ഇവയിൽ ശ്രീമൂല നക്ഷത്രമാല, ഭാരതീയപ്രാൎത്ഥന, കാവ്യപ്രഭാവം ഈ മൂന്നു കൃതികളും യശശ്ശരീരനായ എന്റെ പ്രാണസ്നേഹിതൻ പന്തളത്തു കേരളവൎമ്മതമ്പുരാൻ ജീവിച്ചിരുന്ന കാലത്തുതന്നെ രചിക്കപ്പെട്ടിട്ടുള്ളവയും കവനകൌമുദിയിൽ പ്രകാശിതങ്ങളുമാണ്. അവിടത്തെ അപ്രതീക്ഷിതമായ ദേഹവിയോഗത്തെ ആസ്പദമാക്കി എഴുതീട്ടുള്ള ഒരു വിലാപകൃതിയാണ് 'സുഹൃച്ചരമം.' അതു് അക്കാലത്തു ഭാഷാപോഷിണിയിൽ പ്രസിദ്ധപ്പെടുത്തിയിരുന്നു. ശേഷമുള്ള പതിനൊന്നു കൃതികളിൽ 'കപിലവാസ്തുവിലേ കൎമ്മയോഗി' സമഭാവിനിക്കും, 'ഒരു വീരമാതാവു്' ഗുരുനാഥനും, 'വിചാരധാര' മിതവാദിക്കും അയച്ചിരുന്നതു് ഇനിയും പ്രസിദ്ധപ്പെടുത്തിക്കഴിഞ്ഞിട്ടില്ല. ബാക്കി എഴു കൃതികളും, കവനകൌമുദി, ആത്മപോഷിണി, ലക്ഷ്മീഭായി, കൈരളി, സാഹിത്യചന്ദ്രിക, ഭാഷാപോഷിണി, ശാരദ ഈ മാസികകഠം വഴിയായി കേരളീയൎക്കു് അടുത്തകാലത്തു പരിചയപ്പെടുവാൻ സംഗതിവന്നിട്ടുള്ളവയാണ്. ഈമാതിരി ഇനിയും മാസികകഠം വഴിയായി വെളിക്കുവന്നിട്ടുള്ള എന്റെ ഇതര ലഘുകാവ്യങ്ങളെ ശേഖരിച്ചു് ഒന്നോ രണ്ടോ പുസ്തകങ്ങളാക്കി പ്രസിദ്ധീകരിക്കണമെന്നു് എനിക്കുദ്ദേശമുണ്ടു്.

തിരുവനന്തപുരം.
4—10—24.

ഉള്ളൂർ എസ്. പരമേശ്വരയ്യർ.

# വിഷയവിവരം.

# കിരണാവലി.



## ൧. ശ്രീമൂലനക്ഷത്രമാല.

(൦)

ശ്രീപത്മനാഭചരണാംബുജമുൾക്കരുന്നിൽ-
ക്കാപട്യമററുകരുതിക്കലിതാനുഭാവം
സ്വാപത്തിലും സുകൃതിയായ് വിലസുന്ന മൂല-
ഭൂപർഷഭൻ ഭുവനമംഗലരത്നദീപം. ൧

സത്യത്തൊടുള്ള രതി, സാധുജനാനുകമ്പ,
കൃത്യത്തിൽ നിഷ്ഠ, കൃതകേതര ദൈവഭക്തി,
അത്യന്തമാം വിനയ,മാത്മദമം തുടങ്ങി-
സ്തുത്യർഹമായ സുഗുണം പലതും കലർന്നോൻ; ൨

കാലാനുകൂലനയഭേദമുരീകരിച്ചു
വേലാവിലംഘി കുശലം പ്രജകൾക്കു നല്കി
ചേലാർന്നിതിന്നുമൊരു തന്നുടെ നാടുയർത്തി
നാലാഴികാഞ്ചിനാട്ടുനായകമാക്കിടുന്നോൻ; ൩

ഘോരാപരാധശതമേതൊരു പഞ്ചപാപി
പാരത്തെചെയ്കിലുമതിൽപ്പരമാണുപോലും
വാരാളുമുൾത്തളിരിൽ വൈരമുദിച്ചിടാത്ത
ധീരാഗ്രഗൻ; കലിയുഗത്തിലജാതശത്രു; ൪

സമ്പത്തിൽ വച്ചു മദമില്ല; വിപൽദ്രുമത്തിൻ-
കൊമ്പത്തു ദുർവിധി കയററുകിലാന്തലില്ല;
കമ്പാതെ വിട്ടു കരളിൽക്കമലാമണാളൻ-
തൻപാത്തു രണ്ടു പൊഴുതും കരുതുന്ന ധന്യൻ; ൫

പേരിന്നുവേണ്ടിയൊരു കൃത്രിമചേഷ്ടയില്ല;
ഭൂരിപ്രശംസയിലശേഷമസൂയയില്ല;
പാരിൽ ഫലത്തെ നിനയാതെ പരാർത്ഥ്യകർമ്മം
നേരിട്ടു ചെയ്യൊരു നിരീഹരിലഗ്രിമീയൻ; ൩

അന്നമ്മഹാരാജതജ്ജൂബിലിയുത്സവത്തിൽ
തൻനൽപ്രജാവലി പിരിച്ച ധനത്തിനാലേ
"അന്നം ദരിദ്രനരുളീടണ"മെന്നുമാത്ര-
മുന്നമ്രമോദമുരചെയ്യൊരുദാരശീലൻ; ൪

സവ്യാപസവ്യകരയുഗ്മമുയർത്തി നിത്യ-
മവ്യാജഭക്തിയൊടു തൻപ്രജകൾക്കുവേണ്ടി
ഭവ്യാപ്തി നേർന്നു പരിതൃപ്തിയെ നേടിടുന്ന
ദിവ്യാമലാത്ഭുതചരിത്രപവിത്രിതാശൻ; ൫

ധർമ്മത്തിനാശ്രയപദം; ധരനട്ട പുണ്യ-
കർമ്മദ്രുമത്തിൽ വിലസുന്ന ഫലപ്രകാണ്ഡം;
ശർമ്മത്തിനുള്ള വിളഭൂമി; സമസ്തശാസ്ത്ര-
മർമ്മത്തിനും മഹിതടീക; മദീയഭൂപൻ. ൬

(കുളകം)

ഈ നല്ല മംഗളസുധാധവളാശനന്റെ
മാനംവരയ്ക്കുമയശോവാരപദാനമോർത്താൽ
ന്യൂനം കരിങ്കരളനും കളവല്ല കണ്ണി-
ലാനന്ദബാഷ്പമറിയാതെ നിറഞ്ഞുപോകും. ൭

ശ്രീമാതിരിക്കുന്നുണനാമവിടെയ്ക്കുഴന്ന
നാമാക്ഷരങ്ങൾ ചെവിയിൽ കടക്കുംക്ഷണത്തിൽ
ഈ മാനവക്കു മുടിതൊട്ടടിയോളമെങ്ങും
രോമാഞ്ചകഞ്ചുകിതമായ്ച്ചമയുന്നു കായം. ൮

പുത്തൻ പുരാതനമിവററയിലേകഭാവ-
മൊത്തന്തുമുള്ളിനൊടു രണ്ടിലുമുള്ള സാരം
ഇത്തമ്പുരാൻ സമമെടുത്തു വിശിഷ്ടകീർത്തി-
വിത്തം പുലർത്തുവതു വിശ്രുതവിശാലവൃത്തം. ൯

ഏതായതാക്ഷി ഖവമൊന്നു തിരിഞ്ഞുനോക്കാൻ
ശേഷാതപത്രമെഴുവോർ പുറകേ നടപ്പൂ;
ശ്രീതാവുമപ്പുകരാവധൂടി ഭുജിഷ്യയാണി-
പ്പൂതാശയൻ പുരുഷസിംഹനു ഭൂരിഭാഗ്യം! ൧൩

"നീ താത! പൊന്നതിരുമേനിയെ നിൻഗ്ഗുണത്താ-
ലേതാനുമെന്നനുകരിക്കുവതമ്മ കാണും?"
മാതാവു തൻമടിയിൽ വച്ചു കിടാവൊടേവ-
മോതാതെ വഞ്ചിയിലൊരമ്മയുമില്ലകാണ്മാൻ. ൧൪

ശ്രീരാമനെന്നതൊരു കല്പിതനാം പുമാന്റെ
പേരാകുവോക്കമല്ല മട്ടിൽ മനുഷ്യസൃഷ്ടി
ധാരാളമബ്ജജനൊരൊത്തിട്ടുമെന്നു കാട്ട-
മീരാജമൌലി നവമാമിതിഹാസപാത്രം. ൧൫

വാരാകരം ഗുണഗണത്തിനു, വഞ്ചിമൂല-
ശ്രീരാമവർമ്മധരണീരമണാവതംസം,
സീരായുധാവരജദിവ്യ കൃപാവിടങ്കം-
പാരാവതാഗ്രിമപദത്തിൽ വിളങ്ങിടുന്നു. ൧൬

ഹന്താമിതപ്രഭയെഴുന്നൊരു വഞ്ചിഭൂപ-
സന്താനമിപ്പൊഴുതു മൂലനൃപോദയത്താൽ
പൊൻതാഴികക്കുടമമർത്തി വിളങ്ങിടുന്നു
ചിന്താതിവർത്തിരുചിയാം മണിമേടയായി. ൧൭

വാചാമഗോചരമഹത്വമൊടാദിശങ്ക-
രാചാര്യർ തൻ ജനനിയായൊരു വഞ്ചിഭൂവേ
ധീചാതുരിക്കുവധിയായിവിടുന്നു വേട്ട
നീ ചാരിതാർത്ഥ്യമെഴുവോക്കനിതാന്തമായി. ൧൮

എന്തായിരുന്നു കഥ പണ്ടുമറിയിപ്പോ-
ളെന്തായി നിന്റെനില? നീയൊരു മുപ്പതാണ്ടിൽ
ഹന്തായിമാത്രമഭിവൃദ്ധിയെ നേടിയല്ലോ;
നിൻതാലി ചെയ്ത സുകൃതം നിബരീസമമ്മേ! ൧൯

അത്യത്ഭുതപ്രഥയെ നേടിയശേഷലോക-
സ്തുത്യർഹമായ് വിലസുമിസ്സുജനൈകരത്നം
“പ്രത്യക്ഷമായ പരദൈവത”മെന്നവാക്യം
പ്രത്യക്ഷരം പ്രതിപദം പരമാർത്ഥമല്ലോ. ൨൦

കൊട്ടാരവും കുടിലുമൊപ്പമനല്പകീർത്തി-
തചിട്ടാൽ വിളക്കിടുമൊരിത്തിരുമേനിയിപ്പോൾ
പട്ടായിടഞ്ഞ പദപല്ലവയുഗ്മമൻപ-
ത്തെട്ടാമതാം തിരുവയസ്സിലെടുത്തുവച്ചു. ൨൧

ഭൂവാകെയുള്ള മലയാളികൾ വിസ്മരിച്ചു-
പോവാമൊരിക്കൽ വിഷുവും തിരുവോണനാളും;
ആ വാസരത്തിലുമവർക്കൊതാരിൽനിന്നി-
ക്ഷ്മാവാസവന്റെ തിരുനാൾ മറവാൻ പ്രയാസം. ൨൨

ഹിന്ദുക്കൾ, ക്രൂസ്തവർ, മഹമ്മദർ, ജൂതർ, ഭേദ-
മെന്തുള്ള ചൊൽവതിനു സോദരർ നമ്മൾ തമ്മിൽ?
മുന്തുന്ന ഭക്തിയൊടുമൂലനൃപന്റെയാജ്ഞ-
യെന്നും വഹിപ്പതിനു നമ്മളൊരുക്കമല്ലീ? ൨൩

ഏതാണു മറ്റൊരവലംബനം? ഏവരന്യർ
മാതാപിതാക്കൾ? കുലദൈവവുമാരു വേറേ?
ഏതാനുമൊന്നു പറവാനറിയുന്നുവോ നാം?
ഭ്രാതാക്കളേ! സകലവും തിരുമേനിയല്ലേ? ൨൪

മൂലയ്ക്കുമൂല മുടിമന്നർ മുറയ്ക്കു വാഴ്കു-
മൂലം പരക്കെ തെളിയാം; എളിയോർ നമുക്കോ
മൂലംമുതൽശ്ശിവെവരെച്ചെറുപൈതലൊന്നും
മൂലക്ഷമാപതിയുമേ മുതലുള്ളവല്ലോ! ൨൫

നാമിദ്ദിനത്തിൽ നവമാം കുശലത്തെയസ്മൽ-
സ്വാമിക്കു നേർന്നു ചരിതാർത്ഥരാകിടാഞ്ഞാൽ
കാമിച്ചുപെററു കനിവോടു വളർത്ത വഞ്ചി-
ഭൂമിക്കു മക്കൾ വെറുതേ ചുമടിന്നുമാത്രം! ൨൬

ധാരാളമാം ഭവികവും സുഖവും കലന്നി-
ശ്രീരാമവർമ്മനൃവരൻ ചിരകാലമേവം
പാരാളുവാൻ പരമപൂരുഷ! പത്മനാഭ!
പാരാതെ നിൻപദയുഗം പണിയുന്നു ഞങ്ങൾ. ൨൧

## ൨. ഉദ്ബോധനം.

ജീവിതപ്പോരിലചഞ്ചലം തെല്ലൊന്ന്
യൌവനയുക്തനാം മാനുഷഭൂഷണ!
എന്തു മേൽ വേണ്ടതെന്നൊന്നുമറിയാതെ
ഹന്ത! നീ നില്ക്കയോ സാഹസനേ?
പോരും തളർന്നതു! പോരും തളർന്നതു!
പൂരുഷചൈതന്യമൂർത്തിടമ്പേ!
താടികൾ കൈകൊണ്ടു താഴിട്ടു നോക്കാതെ,
ചൂടെഴും വീർപ്പൊന്നു വിട്ടിടാതെ,
നന്മിഴി മങ്ങാതെ, പാദം കുഴയാതെ,
നട്ടെല്ലു തെല്ലും വളഞ്ഞിടാതെ,
ധീരനായ് മുന്നോട്ടു ചാടിക്കുതിച്ചു നീ
പോരുക! പോരുക! പുണ്യവാനേ!

വെററിയും തോൽവിയും പോർക്കളത്തിൽച്ചെന്നാൽ
പററും; ഇതിനതുമീതേയല്ല.
എന്തിന്നു വേണ്ടി നീയെങ്ങനെ പോർചെയ്തു?
ചിന്തിച്ചിടേണ്ടതീരണ്ടുകൂട്ടം.
നന്മയ്ക്കു വേണ്ടി നീ നേർവഴിയിൽനിന്നു
ധർമ്മയുദ്ധം ചെയ്തു തോററുപോയാൽ
പോകട്ടേ! അത്തോൽവിതന്നേ ജയമെന്നു
ലോകർ കടശ്ശിയിൽസ്സമ്മതിക്കും.
കാലത്തിരിപ്പിൽക്കറങ്ങുമീയൂഴിയിൽ
മേലുകീഴങ്ങിങ്ങു കീഴ്മേലാകേ
മേനിക്കരുത്തിൻ കുറവല്ല തോല്പു
വീഴ്വതടവിൻ പിഴയുമല്ല.
വീഴുകിൽ വീഴട്ടേ; മാറിടത്തിൽ കുറെ-
ച്ചേറു പുരണ്ടാൽ പുരണ്ടിടട്ടേ.

വീണേടത്തല്പം കിടക്കുകയോ, ചേറു
പാണിതൻതുമ്പാൽ തുടയ്ക്കുകയോ
ചെയ്യാതെയുള്ളു കുറച്ചിലെഴുന്നേററു
ചെല്ലുക മുന്നോട്ടു ധീരാത്മാവേ!
കാണുന്നീലേ നീയൊരല്പമകലെക്കൺ-
കോണിനാൽ നിൻനിലയുററുനോക്കി
ത്തൂക്കൈയിൽ കല്പകമാലയുമായ്‌വന്നു
നില്ക്കും ജയമലർമങ്കയാളെ?
പഞ്ചസാരത്തരിപ്പുഞ്ചിരി തഞ്ചിന
തേഞ്ചൊരിവായ്മലരോടുകൂടി
നിന്നെയൊരല്പം പരീക്ഷിച്ചു നില്ക്കുമ-
മ്മിന്നൽക്കൊടി മറഞ്ഞീടും മുമ്പേ
ചേലിൽ സഹജൻ സമക്ഷത്തു ചെല്ലുകിൽ
മാലയിട്ടീടുമാ മാനിനിയാൾ.
ശ്ലാഘ്യപുമാനേ! നിൻ മാറിലെച്ചേറവും
മാൎഗ്ഗമദക്കുറിക്കൂട്ടായ്ക്കാണും.
രണ്ടുനിമിഷമൊരിടത്തിരിപ്പാന-
ത്തണ്ടലർത്തയ്യലാൾ തയ്യാറല്ലേ!
കൎത്തവ്യമൂഢനായ് കൈകെട്ടി നിൽക്കൊല്ലേ!
കല്യാണവേള കഴിഞ്ഞുപോമേ!

സന്തതമാകും പകിടയൊരേമട്ടിൽ
പന്തിരണ്ടാകയി,ല്ലാകവേണ്ട!
വെൺചായം മാത്രം വരച്ചോരു ചിത്രത്തിൽ
വൻചാരുതയ്ക്കെന്തു മാൎഗ്ഗമുള്ളൂ?
ഭൂവിൽ പ്രഥിതരാം പൂൎവ്വികന്മാരുടെ
ജീവിതത്തുവെള്ളത്താളുകളിൽ
ദൈവം കറുത്ത മഷിയാൽ ചിലേടം തൂ-
ക്കൈവിളയാട്ടം കഴിച്ചമൂലം
അത്താളുകൾക്കൊളിവാ,ൎന്നവ നമ്മൾക്കു
നിത്യപാരായണാൎഹങ്ങളായി.
പിന്നോട്ടു കാലൊന്നു വയ്ക്കേണ്ടതായ്‌വന്നാൽ
മുന്നോട്ടേയ്ക്കാഞ്ഞു കുതിച്ചുചാടാൻ
ആവയ്പു,പയുക്തമാക്കേണം നാ,മെങ്കിൽ
ദൈവം വിരൽ മൂക്കിൽ വച്ചുപോകും.

മെയ്യിലെ മേദസ്സുരുകും വിയർപ്പൊരു
വെൺമുത്തുമാലയായ് പ്പൂണ്ടുകൊൾവാൻ
ആശിച്ചു നീണ്ടു നിവിർന്ന തൻകൈകൾകൊ-
ണ്ടായമട്ടെല്ലാം പണിയെടുപ്പോൻ
അണ്ഡകടാഹത്തിലേതൊരു വിഘ്നത്തെ-
ക്കണ്ടാൽ ഭയപ്പെട്ടൊഴിഞ്ഞുമാറും?
വിഘ്നമേ! വാ! വാ! വിഷത്തീ വമിപ്പതിൽ
വ്യഗ്രമാം കാളിയപന്നഗമേ!
നിന്മസ്തകങ്ങളിൽ നൃത്തം ചവിട്ടുവാ-
നിമ്മർത്ത്യഡിംഭരിലേകൻ പോരും.
പ്രത്യൂഹാഭിഖ്യമാം പാരാവാരത്തിനെ-
പ്പൈക്കുളമ്പാക്കും പ്ലവമില്ലേ?
നാഡിയിലൂടെസ്സരിക്കുന്ന രക്തത്തെ
നാണം കെടാതെ പുലത്തുവോനേ!
അമ്മയ്ക്കു താരുണ്യനാശത്തിനായ് മാത്രം
ജന്മമെടുക്കാത്ത സൽപുമാനേ!
താരുണ്യശ്രീമാനേ! നിന്നെക്കണ്ടാൽ ദൂരേ
മാറും തടസ്ഥമേ മന്നിലുള്ളൂ.
വിഘ്നാഭിഭൂതനാം വീരപുമാൻ രാഹു-
ഗ്രസ്തമാം മാർത്താണ്ഡബിംബത്തോടും
കർക്കടകത്തിലെക്കാർമുകിൽമാലകൾ
തിക്കിത്തിരക്കും ഗഗനത്തോടും
നേരാ,മവനത്തടസ്ഥമകലവേ
വാരൊളിവായ്ക്കുവതൊന്നു വേറേ.
കാച്ചിയ തങ്കത്തെക്കാളുമൊളി നിന-
ക്കാർജിക്കും വിഘ്നം വിരിഞ്ചാചാര്യൻ
സാത്വികസമ്രാട്ടായ് നിന്നെ വാഴിക്കുവാൻ
പേർത്തും നടത്തും ഹിരണ്യഗർഭം!

അന്ധനമേധനും പംഗുവും രോഗിയും
ഹന്ത! നടക്കും നെടുവഴിയിൽ
കണ്ടകമില്ല, പനിനീർപ്പൂവുമില്ല,
മക്ഷികയില്ല, മധുവുമില്ല.

ആരുടെ കാല്പാടും നാമറിയുന്നീല;
നമ്മുടെ കാല്പാടും നൂനമാരും.
നൂതനമായെത്ര പാതയോ വെട്ടുവാൻ
മേദിനി നമ്മോടിരന്നിടുന്നു.
ആരോഗ്യം കോലുന്ന കൈകാലുകൾ ദൈവം
കൂറോടു തന്നതിനെങ്ങനേ നാം
നിഷ്കൃതി കാട്ടുന്നു ലോകർക്കു സഞ്ചാര-
സൌഖ്യം വളർത്താൻ ശ്രമിച്ചിടാഞ്ഞാൽ?
പാഴരണ്യത്തിൽ പതിക്കട്ടെ; പാദങ്ങൾ
പാഷാണംകൊണ്ടു മുറിഞ്ഞിടട്ടെ;
കുന്നും കുഴിയും നിറയട്ടെ; മദ്ധ്യത്തിൽ
വന്യമൃഗങ്ങളലറിടട്ടെ;
അന്തഃകരണം തിരിച്ചുവിടും വഴി-
യന്തരമെന്നിയേ നാം തുടർന്നാൽ
എത്തും പൊന്നോത്തണ്ട ദിക്കിൽ; നവമായോ-
രുത്തമ[illegible]വുമുണ്ടാം.
വെട്ടുക നീയാഞ്ഞു നിൻകൈ രണ്ടും പൊക്കി-
പ്പൊട്ടിപ്പൊളിയുമിപ്പാറയിപ്പോൾ;
വെള്ളപ്പളുങ്കൊളിശ്ശീതജലമുടൻ
നല്ലൊരുറവായിൽ നിന്നു പൊങ്ങും.
നിൻദാഹം തീർത്തു നടകൊൾക നീ; യത്തു
പിന്നീടൊരു പുഴയായൊഴുകി
നിന്നനുകമ്പാധാരപോലെ മിന്നിടും
മന്നിടത്തിൽ കല്പകാലത്തോളം.
മാർഗ്ഗക്ലമമെന്നൊന്നില്ല; കുറേയടി-
യൂക്കിൽ നടപ്പോൾ വാനവന്മാർ
ഗന്ധദ്രവമാവഴിക്കു തളിപ്പതും
സന്താനപുഷ്പം വിതറുവതും
പട്ടുപാവാട വിരിപ്പതും കണ്ടിടാ-
മൊട്ടുമിതിലൊരത്യുക്തിയില്ല.
സങ്കടം മർത്ത്യർക്കു ശർമ്മമായ് മാറിടാം;
സങ്കല്പകല്പിതമല്ലീ സർവ്വം?
സുസ്ഥിരമാം നിസ്സീമനിർമ്മലമായൊരു
ഭക്തിയുണ്ടായിടേണം, മത്രേ വേണ്ടൂ!

ഇപ്രപഞ്ചപ്പാൽ സമുദ്രം കടയുവാൻ
കെല്പിൽ മുതിർന്നീടുമെൻ യുവാവേ!
മംഗലാത്മാവേ! നീയിദ്ദിനം കണ്ടതു
പൊങ്ങീടുമേട്ടയും കാകോളവും.
പാഴ്പ്പുക മുന്നിൽപ്പുരത്താതേ താഴത്തു
പാവകനുണ്ടോ സമുല്ലസിപ്പൂ?
കൈരണ്ടുകൊണ്ടും കടയുക മേല്ക്കുമേ-
ലോരോ പദാർത്ഥങ്ങൾ കൈവരട്ടേ;
ആന, കുതിര, പശു, മണിതൊട്ടുള്ള
മാനിതസാധനപങ്‌ക്തിയേയും
കോമളത്താമരപ്പൂമടവാരേയും
നീ മഥിതാർണ്ണവൻ കൈക്കലാക്കും.
ആയവകൊണ്ടു മതിവരൊല്ലേ! വെറും
ഛായയേ രൂപമായ്ക്കൈക്കൊള്ളൊല്ലേ.
വീണ്ടുംകടയട്ടേ! വീണ്ടുംകടയട്ടേ!
നീണ്ടുള്ളനിൻ കൈകളസ്സമുദ്രം!
അപ്പോളതിൽനിന്നുയരുവതായ്ക്കാണാ-
മത്ഭുതമാമൊരമൃതകുംഭം!
സംസൃതിനാശനമാകുമതാർജ്ജിച്ചേ
സംതൃപ്തി നേടാവൂ സോദര! നീ!
കൈക്കുഴപ്പും തീക്കും മെയ്ക്കുഴപ്പും തീക്കു-
മക്കലശസ്ഥമമൃതയൂഷം.
ആഫലകമ്മാവാം നീയാ രസായന-
മാകണ്ഠമാസ്വാദിച്ചന്ത്യനാളിൽ
ആയുഷ്മാനാമെൻ സഖാവേ! പരബ്രഹ്മ-
സായുജ്യമാളുക! ശാന്താത്മാവേ!



## ൩. ഓമനേ! നീയുറങ്ങ്!

ഓമനേ, നീയുറങ്ങെൻമിഴിവണ്ടിണ-
ത്തൂമലർത്തേൻകുഴമ്പെൻെറ തങ്കം!
ആടിയും പാടിയും ചാടിയുമോടിയും
വാടിയും വീടും മുഖരമാക്കി

വാടി വിയർത്ത മുഖാംബുജത്തോടെന്നെ-
ത്തേടി നീയന്തിയിൽ വന്നനേരം
നിൻകവിൾത്തങ്കത്തകിടിങ്കൽപ്പിഞ്ചുമ്മ-
യെൻകണ്ണിലുണ്ണി! ഞാനെത്രവച്ചു!
നീററിപ്പനിമതിപ്പോളമേലങ്ങിങ്ങു
പററിക്കിടന്ന കുറുനിരകൾ
കോതിപ്പുറകോട്ടൊതുക്കി വെൺമുത്തൊളി-
സ്വേദബിന്ദുക്കൾ തുടച്ചു മാററി
ആരോമൽപ്പൈതലേ! ഞാനെത്ര നിന്നെയെൻ
മാറോടണച്ചു പുണൎന്നു നിന്നു!
അൻപാൎന്നു വെള്ളിത്തളികയിൽ ഞാൻ നൽകും
പൈമ്പാൽപ്പൊടിയരിച്ചോറെൻ കുട്ടൻ
പാൎവ്വണത്തിങ്കളിൽത്തങ്ങുമമൃതൊരു
ഗീൎവ്വാണബാലൻ ഭുജിക്കുംപോലെ
മൃഷ്ടമായ് ഭക്ഷിച്ചുറങ്ങുകയായ് പൂവൽ-
പ്പട്ടുമേലാപ്പണിത്തൊട്ടിലിതിൽ.
വാനിൽക്കതിരൊളി വീശിത്തിളങ്ങീടും
തൂനക്ഷത്രത്തിൻ ശരിപകർപ്പേ!
ആണിപ്പൊൻചെപ്പിനകത്തു വിലസീടും
മാണിക്യക്കല്ലിനുടപ്പിറപ്പേ!
ഓമനേ, നീയുറങ്ങെൻമിഴിവണ്ടിണ-
ത്തൂമലർത്തേൻകുഴമ്പെൻെറ തങ്കം!

II

തങ്കക്കിണ്ണം നീയെടുത്തൊരു കുട്ടക-
ത്തിങ്കലിടും വിധമെൻ മകനേ!
ചെങ്കതിരോനെയെടുത്തു സായങ്കാലം
വങ്കടലിലിട്ടു മുക്കിടുന്നു.
ദൂരെപ്പടിഞ്ഞാറായ് വാനത്തു മഞ്ഞയും
ചോരച്ചുവപ്പും കലൎന്ന കാന്തി
അൎക്കനാം സ്വാമിയെയാറാടിക്കും ദേവർ
വയ്ക്കും വെളിക്കൂട്ടിൻ ദീപ്തിയാവാം.

പാരാം കടലാസിൽ പാടെ പരക്കുവാൻ
പോരും കരിമഷി വാനിൽനിന്നും
താഴോട്ടു കുപ്പി കമഴ്ത്തിയൊഴിക്കുന്നു
തായാട്ടു കാട്ടുന്ന പൈതലേതോ.
ഓമനപ്പൂർവാദ്രിശൃംഗക്കാൽത്തട്ടേററ
ശീമക്കമെലപ്പന്തെന്നപോലെ
മാനത്തു പൊങ്ങിന പൌർണ്ണമാസിത്തിങ്കൾ
വാനവബാലർ കരസ്ഥമാക്കി.
അമ്പിളിവെൺകതിരെന്ന കമ്പടത്താ-
ലൻപിലിരവാംകുരംഗനയനാൾ
തന്മടിയിങ്കൽ കിടത്തിയീലോകത്തെ-
യമ്മിഞ്ഞ നൽകിയുറക്കിടുന്നു.
വിൺപുഴത്തങ്കത്തരിമണലപ്പം വ-
ച്ചുമ്പർകിടാങ്ങൾ കളിക്കുംപോലെ
അന്തമില്ലാതുള്ള താരങ്ങൾ മേൽക്കുമേ-
ലന്തരിക്ഷത്തിൽ വിളങ്ങിടുന്നു.
മാങ്കനിച്ചെന്തളിർത്തല്ലജം തിന്നൊരീ-
യാൺകോകിലപ്പൈതലെന്മകനേ!
തൻചെറുകണ്ഠമാം പീപ്പി പിടിച്ചൂതി
നിൻചെവിക്കിമ്പം വളർത്തിടുന്നു.
തൈമണിപ്പൂന്തെന്നൽ തള്ളിക്കടന്നോരോ-
പ്രേമത്തഴപ്പെഴു'മായ' പോലെ
നിങ്കണിത്താരൊളിമേനിച്ചുടപ്പു തൻ
പൊൻകൈവിശറിയാൽപ്പോക്കിടുന്നു.
മംഗല്യാലങ്കാരവാടാവിളക്കായ് വ-
ന്നെൻഗൃഹമാളുമൊളിത്തിടമ്പേ!
നിൻനിഴലിൻപടി കാൺമു ഞാൻ കത്തുമി-
പ്പൊന്നിൻനിലവിളക്കന്തികത്തിൽ.
നന്ദനനേ! മനോനന്ദനനേ! നല്ല
നന്ദനാരാമനവമലരേ!
ഓമനേ, നീയുറങ്ങെൻമിഴിവണ്ടിണ-
ത്തൂമലർത്തേൻകുഴമ്പെന്റെ തങ്കം!

## III

താമരയല്ലിപ്പൊതിപ്പിഞ്ചിതൾമിഴി-
യോമനേ! ചിമ്മിയുറങ്ങീടും നീ
പാവയും പീപ്പിയും പമ്പരവും പന്തും-
പാവങ്ങൾ—ചുററും കിടപ്പതൊന്നും
കാണുന്നീലല്ലോ; കറയററ നിൻ പുറം-
പ്രാണങ്ങളല്ലീയിവററയെല്ലാം?
മുല്ലപ്പൂമൊട്ടൊളിപ്പല്ലിൻകുരുന്നുകൾ
മെല്ലവേ തെല്ലു വെളിക്കു കാട്ടി
ചെല്ലച്ചെറുചിരികളുള്ളത്താൽ തത്വം നീ
ചൊല്ലിത്തരുന്നു; ഞാൻ വിഡ്ഢിതന്നെ!
ആയയായ്! ഈ മങ്കളിപ്പണ്ടങ്ങളെങ്ങോ? നി-
ന്നായത്താനന്ദമുറക്കമെങ്ങോ?
നിദ്രയാം ദേവിതൻ വാത്സല്യപൂർണ്ണമാം
ഭദ്രപ്പൊൽക്കരത്താലോലത്തിൽ
ഞങ്ങൾക്കു ചിന്തിപ്പാൻപോലുമശക്യമാം
മംഗളമല്ലോ നിനക്കധീനം.
വാനത്തുനിന്നു വരിവരിയായെത്ര
വാനവമാനിനിമൌലിമാരോ
തിങ്കൾക്കുളിർക്കതിർക്കോണിവഴിയായ് വ-
ന്നെൻകുഞ്ഞേ! നിന്മെയ് തലോടി നില്പൂ.
ബ്രഹ്മാനന്ദപ്രദമായ്ച്ചില പാട്ടുക-
ളമ്മാൻകിശോരമിഴിമാർ പാടി
മെല്ലവേ പീയൂഷയൂഷം പൊഴിപ്പൂ നിൻ
ചെല്ലക്കുരുന്നുചെവിയിണയിൽ.
വിണ്ണവർകോനുടെ പള്ളിവില്ലിൽപ്പെട്ടും
വർണ്ണങ്ങൾകോലും കിളിച്ചെണ്ടുകൾ
കല്പകപ്പൂക്കളാൽക്കെട്ടിക്കളിപ്പാനെ-
ന്നപ്സരനൽകുന്നുണ്ടാവധുക്കൾ.
പാലാഴിപെററ സുരഭിയാം പൈയിനെ-
ച്ചാലേ കറന്ന ചുടുനറുംപാൽ
അപ്പാലുകാച്ചിയുറച്ച തയിർ കട-
ഞ്ഞപ്പോടെടുത്തതാം വെണ്ണയുമായ്

മംഗല്യഗാത്രിമാരാമവർ നൽകുന്നു-
ണ്ടെൻകൺമണിക്കു ഭുജിച്ചുകൊൾവാൻ.
വാരാശിമേഖലത്തയ്യലാളാമമ്മ;
നാരായണസ്വാമിയാകുമച്ഛൻ;
ദേവതമാരാകും ചേടിമാർ; ഓമന-
പ്പൂവൽമെയ്ത്താരങ്ങളാം വയസ്യർ;
ഈവണ്ണമുള്ളോരാൽ പോഷിതമാകും നിൻ
കേവലസ്വപ്നസുഷുപ്തിസൌഖ്യം
എൻപാഴറക്കുപാട്ടെന്തിനു ഭഞ്ജിപ്പൂ?
നിൻപാട്ടിൽ നീയുറങ്ങെന്റെ തങ്കം!
എന്നാംസദ്ദൃഷ്ടികൾക്കെത്രയോ ദൂരെയാ-
ണിമ്മാന്യഗാർഹികയോഗക്ഷേമം.
ശൈശവസ്വാപസുഖാവൃതനാം നിന-
ക്കാശീർവചസ്സെന്തു ഞാനരയ്പ്പൂ!
എന്തധികാരമെൻ നാവിന്നതോതുവാൻ?
ഹന്ത! ഞാൻ മണ്ണിലെ മണ്ണുമാത്രം!
ത്രൈലോക്യശില്പി ഹിരണ്യഗർഭൻ തന്റെ
ചേലുററ സൃഷ്ടിസൌധത്തിൽ നിന്നും
പുത്തനായ് വാർത്തു പുറത്തിറക്കും തങ്ക-
പ്പുത്തരമാറെറാളിവിഗ്രഹമേ!
ചേറുമഴുക്കും ചെറുതും പുരളാത്ത
ചാരുകളേബരതല്ലജമേ!
പാഴാകും പാപനരകക്കടലിന്റെ
താഴത്തെത്തട്ടിൽക്കിടക്കുമെന്നെ
നീയായതുവെൺമുഴുമുത്തിനുത്തമ-
ശ്രീയാർന്ന ശുക്തികയാക്കി ദൈവം.
തന്ത്രവിധിയറിയാത്ത ഞാൻ നിൻ പൂജ-
യന്തഃകരണത്താൽ മാത്രം ചെയ്യാം.
എന്മകനേ! നിൻ വിശുദ്ധസംസർഗ്ഗത്താൽ
നന്മയെനിക്കു വളർന്നീടട്ടേ.
സ്മേരമായ് സ്വാപത്തിൽ മിന്നും നിന്നാ-
സാരസത്തെക്കണ്ടു ചാരിതാർത്ഥ്യം [നന-
ചേരുമെനിക്കുള്ളതന്നേ സദ്ഗുണമാം
താരകബ്രഹ്മമായ്ത്തീർന്നീടട്ടേ.

കൈച്ചെങ്കോൽ ദൂരത്തുവച്ചൊരു രാജാവേ!
വജ്രമിളക്കാത്തൊരുമ്പർകോനേ!
ഭീകരശക്തി വെടിഞ്ഞ കുമാരനേ!
യോഗദണ്ഡേന്താത്ത ലോകഗുരോ!
ആരോമലേ! നിന്നെപ്പോലൊരു പൈതലി-
ബ്ഭാരതഭൂമിയിൽപ്പണ്ടൊരിക്കൽ
കാന്തിക്കളിർക്കതിർക്കറ്റയുതിർത്തീടും
പൂന്തിങ്കൾക്കുട്ടനായ് വാനിലേറി.
നിന്നിൽ നിലീനമാം പ്രാഭവമോർക്കുമ്പോൾ
നിന്നെയുമെന്നെയും ഞാൻ മറപ്പൂ.
ഓമനേ, നീയുറങ്ങെൻമിഴിവണ്ടിണ-
ത്തൂമലർത്തേൻകുഴമ്പെൻറ തങ്കം!

(0)

# ൪. കബീരദാസൻ.

“മുണ്ടുവേണമോ മുണ്ടു? നാലണയ്ക്കാരെങ്കിലും
കൊണ്ടുകൊള്ളുവിനൊററച്ചില്ലി കൂടുതൽ വേണ്ട”.
ശുദ്ധസത്യമായുള്ള സൂക്തിയൊന്നീമട്ടോതി
മുഗ്ദ്ധരൂപനാമൊരു മുസ്ലിമിൻ ചെറുബാലൻ
കാശിതൻ പണ്യവീഥികർണ്ണശഷ്കുലികളെ-
പ്രാശിതപീയൂഷങ്ങളാക്കുവാൻ പ്രയത്നിപ്പൂ.
കാപട്യം കൊണ്ടല്ലാതെ കൈകാര്യമില്ലാത്തൊരാ-
പ്പാപത്തിൻ പൂന്തോട്ടമാം പട്ടണപ്പാഴ്ച്ചന്തയിൽ
സത്യവാക്കാരോതുവാൻ? ഓതിയാലാർ കേൾക്കുവാൻ?
ഗർദ്ദഭസദസ്സിലോ ഗന്ധർവ്വഗീതോദ്യമം?
“നാലണയോടാ! കട്ട നാറനാടൻശീലയ്ക്കു?
ബാല! നീയേതന്ധനെപ്പററിപ്പാൻ നടക്കുന്നു?
രണ്ടണ തരാം; ബാക്കിക്കിനിയും നീ ചെന്നൊരു
മന്ദരെപ്പുറത്തണ്ടാൻ മോഷ്ടിച്ചു വിറേറ പറ്റൂ.
ഇത്തരമോരോവിധം ഹാസ്യവാങ്നാരാചങ്ങൾ
ശുദ്ധനാമബ്ബാലൻതൻ സുകുമാരമാം ഹൃത്തിൽ

മേൽക്കുമേലാഞ്ഞു കുത്തിത്തിരുകിത്തുടങ്ങിനാർ
ഭോഷ്കുതാൻ മുലപ്പാലായ് ഭുജിച്ച പണ്യാജീവർ.
വിശ്വപാവനിയായ ജാഹ്നവിതൻ തീരത്തിൽ,
വിശ്വനാഥസ്വാമിതൻ ദിവ്യസന്നിധാനത്തിൽ,
സത്യദേവതേ! സാധ്വി! നിനക്കു രക്ഷാസ്ഥാനം
പ്രത്യക്ഷശ്ശൂന്യമെന്നോ? പാതകമേ പാതകം!

ബാലനും പരിതപ്തമാനസൻ ചുടുബാഷ്പം
ചാലവേ തൻകൈമുണ്ടു നനയുംവിധം തൂകി,
മത്യന്തരത്തിലോർത്താൻ: "ദൈവമേ! ഹാ! ദൈവമേ!
സത്യവാക്കോതുന്നോനിച്ചന്തയിൽ തനിക്കള്ളൻ!!
നൂലിനും കൂലിക്കുമായ് നൂനം ഞാൻ കാൽത്രുപയ്ക്കു
മേലിതിൽക്കണ്ടീലതേ ചോദിപ്പാനുമോർത്തുള്ളൂ.
ഇച്ഛ ചെററിതിൽപ്പരമില്ല ഞാൻ കൈക്കൂപ്പുമെ-
ന്നച്ഛനമ്മമാ,ർക്കവരല്ലലബ്ധസന്തോഷർ.
നാലണയിതേമട്ടിൽ ഞങ്ങൾക്കു നൽകീടുവാൻ
നാളെയും സർവ്വലോകനാഥനങ്ങിരിപ്പീലേ?
പിന്നെയെന്തെനി,ക്കെന്നെയാരെത്ര പുച്ഛിക്കിലും,
നിന്നെ ഞാൻ വെടിയില്ല; നിൻ മെയ്യാം സത്യത്തേയും."
എന്നവനോർത്തു വീണ്ടുമെഴുന്നേററാവസ്ത്രം തൻ-
പൊന്നണിക്കരങ്ങളിൽപ്പൂണ്ടു വിൽക്കുവാൻ നിന്നാൻ;
നേരമന്തിയാവാറാ,യാരുമാ മുണ്ടുവാങ്ങാൻ
ചാരത്തു വരുന്നുമി,ല്ലെന്തൊരു ദുരദൃഷ്ടം!
ആ വസ്ത്രമൂല്യംകൊണ്ടു തണ്ഡുലം വാങ്ങിവേണ-
മാവശ്യം കഴിയുവാൻ തനിക്കും പിതാക്കൾക്കും!
മുററുമപ്പൊഴേക്കൊരു മുസൽമൻ ഫക്കീർവന്നു
ചെററുമേ ശങ്കവിട്ടച്ചെറുബാലനോടോതി:
"അപ്പനേ! തങ്കക്കുടം! ദൈവത്തെയോർത്തിങ്ങോട്ടാ-
വില്പനയ്ക്കുള്ള മുണ്ടു വെറുതേ നൽകേണമേ!
ശീതബാധിതനാമിശ്ശുദ്ധവൃദ്ധനെക്കാളു-
മേതുപാത്രത്തിൽ ചെന്നാൽ നിൻദാനം ഫലപ്പെടും?
നിന്നാണെ മടിക്കേണ്ട; നീയെനിക്കിന്നീവസ്ത്രം
തന്നാലെ മതിയാകൂ! താമസിപ്പതെന്തുണ്ണി!?

നാലണ നിനക്കേകം നമ്മെക്കാത്തിടും ദൈവം;
ബാല! നീ ശങ്കിക്കേണ്ട! പാവുമുണ്ടിങ്ങിരിട്ടേക്കൂ!"
അദ്ധ്വാനം താൻ ചെയ്യുകിലച്ഛനമമ്മയ്ക്കുമ-
ന്നത്താഴമില്ലാതെ പോം; വയസ്സുചെന്നോരവർ;
ശർമ്മമുണ്ടാവാൻ പണി ദാനം താൻ ചെയ്യാഞ്ഞാലി-
ഘർമ്മസങ്കടഖണ്ഡധാരയിൽപ്പെട്ടീടവേ
ഹന്താതിമാത്രം ബാലനാമവൻ തൻ മാനസം
ചിന്താദോലാരൂഢമായ് തീർന്നതിലെന്തത്ഭുതം?
"പാതി വസ്ത്രം ഞാൻ തരാമെന്നപ്പൂപ്പൻ; മറ്റേ-
പ്പാതിവിറ്ററിവാങ്ങിയമ്മയെയേല്പിക്കണം;
അത്താഴപ്പട്ടിണിക്കു ഞാൻ തയ്യാ,റരക്കഞ്ഞി
മത്താതമാതാക്കൾക്കു മാത്രമേകിയേപറ്റൂ.
ഏകപുത്രൻ ഞാനവർക്കെൻ പ്രത്യാഗതിനോക്കി-
ശ്ശോകമറ്റങ്ങു വാഴ്വൂ ശുദ്ധമാനസരവർ."

എന്നവൻ തൻ വാക്കു കേട്ടേധമാനക്രോധനായ്
പിന്നെയും ചൊല്ലീടിനാൻ പിതൃസന്നിഭൻ ഫക്കീർ:
"പാതിമുണ്ടിനാരേവൻ പ്രാതല്പിപ്പൂ; നൽകുന്നെങ്കിൽ
നീതികച്ചും നൽകണം നിൻ മുണ്ടു മുഴുവനായ്;
അല്ലെങ്കിൽ നിന്റെയർദ്ധദാനമങ്ങിരിക്കട്ടേ:
നല്ലകുട്ടികളുണ്ടോ വേറെയും? നോക്കട്ടെ ഞാൻ."
എന്നോതിയിച്ഛാഭംഗഖിന്നനായ് വടി കുത്തി
മുന്നോട്ടു പോയീടുവാൻ മുതിരും സ്ഥവിരനേ.
വീണ്ടും വന്ദനംചെയ്തു ചൊല്ലിനാനബ്ബാലകൻ:
"പൂണ്ടുകൊൾകയേവേണ്ടൂ മദ്വസ്ത്രം മഹാത്മാവേ!
ഇന്നത്തെ വാണിജ്യത്തിലെനിക്കു സിദ്ധിച്ചതാ-
മുന്നതലാഭത്താൽ ഞാനുത്തരോത്തരം ധന്യൻ;
ഒരു നാളത്താഴമൂണ്ണൂർദ്ധ്വമായാലെന്തെനി-
ക്കരുളുന്നു സൽപാത്രദാനൈകധനം ദൈവം!
ദൈവമേ സത്യരൂപ! ദൈവമേ ത്യാഗരൂപ!
ദൈവമേ സത്യരൂപ! വിജയിപ്പൂതാക നീ!"
എന്നോതിത്തൻകോടിമുണ്ടെടുത്തു ഫക്കീറിന്നു
പൊന്നോമൽക്കുമാരകൻ പൊലിച്ചാൻ സമ്മാനമായ്;

രോമാഞ്ചതരംഗിതഗാത്രനായതുവാങ്ങി-
യാമാന്യമഹമ്മദസന്ന്യാസി നടകൊണ്ടാൻ.
രിക്തപാണിയെന്നാലും കൃതകൃത്യനായ് ദൈവ-
ഭക്തനബ്ബാലകനും തിരിച്ചു ഗൃഹം പുക്കാൻ.

ആ വീട്ടിലപ്പോളുണ്ടൊരാശ്ചര്യം! അകസ്മാത്താ-
യേവനോ സാൎത്ഥവാഹനൊരുവൻ കണക്കെന്ന്യേ
ആഹാരാദിവസ്തുക്കളവിടെക്കൊണ്ടുവന്നു
മാഹാഭാഗ്യവാന്മാരാം ബാലൻതൻ പിതാക്കളെ
വേണ്ടവയെല്ലാം വേഗം വാങ്ങുവാൻ യാചിക്കുന്നു;
വേണ്ടവേണ്ടൊരുവകയെന്നവർ പിന്മാറുന്നു;
"അന്തിയായല്ലോ നേരം,മരിയും മററുംകൊണ്ടു
പന്തിക്കു വന്നെത്തിടും ബാലകൻ കബീരിപ്പോൾ;
വേലചെയ്തുകിട്ടുന്ന കൂലിയൊന്നു കൊണ്ടത്രേ
കാലക്ഷേപം ഞങ്ങൾക്കു; കാംക്ഷയില്ലൊന്നിങ്കലും;
മററുള്ളോരേകുന്നതു വാങ്ങിയാൽ കയർത്തിടും
മുററുമബ്ബാലൻ; അവൻ മുഖത്തിൽ കറുപ്പാന്നാൽ
നഷ്ടജീവരാം ഞങ്ങൾ; ധൎമ്മം ചെയ്‌വാനങ്ങേയ്ക്കോ
പട്ടണം മുഴുവനും പാത്രങ്ങൾ സുലഭങ്ങൾ;
ആകയാലിവയെല്ലാമപരൎക്കാക്കാനുമ-
ങ്ങേകണ"മെന്നോതുന്ന ദമ്പതിമാരെ നോക്കി
ആ വണിക്ശ്രേഷ്ഠൻ ചൊന്നാൻ: "അക്കബീരാൎജ്ജിച്ചതാ-
ണിവകയെല്ലാ,മിതിൽ ഞാൻ വെറും സംവാഹകൻ."
എന്നുരചെയ്തപ്പുമാനെങ്ങോപോയദൃശ്യനായ്;
വന്നു കേറിനാനുള്ളിൽ ബാലനാം കബീരനും.
അത്താഴപ്പട്ടിണിക്കു ഹാ താൻ വാങ്ങിയ ചീട്ടു
തത്താതമാതാക്കളെക്കാണിപ്പാൻ സന്നദ്ധനായ്
വന്നൊരബ്ബാലൻ കണ്ട കാഴ്ചയെന്തോതീടേണ്ടു?
കുന്നുപോൽ പൊന്നും നെല്ലുമന്നവും കറികളും!
എങ്ങനെയവയങ്ങുവന്നുചേൎന്നതെന്നവൻ!
എങ്ങനെയവയവൻ നേടിക്കൊണ്ടതെന്നവർ!
സംഗതി ധരിച്ചപ്പോൾ സന്തുഷ്ടരായ് മൂവരും
മംഗലസ്വരൂപനാം ദൈവത്തെ വാഴ്ത്തിക്കൊണ്ടാർ.

പിന്നെയാരാത്രിതന്നെ ചുററിലും വസിപ്പോരെ-
ച്ചെന്നുകൂട്ടിക്കൊണ്ടു വന്നവൎക്കൊസ്സാമാനങ്ങൾ
ഒന്നൊഴിയാതെ നല്കിയുടഞ്ചദ്രോമാഞ്ചനായ്
തന്നുടെ ശയനീയം തേടിനാൻ കബീർദാസൻ.
ആദിത്യനുദിക്കവേ പിറെറന്നുമെഴുന്നേററു
പാതി താൻ തലേദ്ദിനം നെയ്യൊരുക്കിയ വസ്ത്രം
പൂൎത്തിയാക്കിച്ചന്തയിൽ കൊണ്ടുചെന്നവൻ വിററു
പേൎത്തുമത്താഴം തന്റെ പിതാക്കൾക്കൂട്ടീടിനാൻ.
അന്നാളത്തെയത്താഴമസ്സലാമമൃതവും,
മുന്നാളത്തേതു ഹാ ഹാ! മുഴുതിക്തകവുമായ്
അക്കബീരിന്നുതോന്നി—അല്ല തോന്നിച്ചു സാക്ഷാൽ
മക്കവും ശ്രീകാശിയും വാണിടും മഹേശ്വരൻ.



## ൮. ഒരു സുഹൃച്ചരമം.

ദാരിദ്ര്യദാവശിഖി കത്തിയെരിഞ്ഞിടുന്നു;
ഭൂരിജ്വരച്ചുഴലി ചുററിയടിച്ചിടുന്നു;
പാരിച്ച പാരിനുടെ ഭാവുകപാദപത്തിൻ
വേരിൽക്കടന്നു വിധി വെണ്മഴുവെച്ചിടുന്നു. ൧

ലോകം കിടന്നു കിഴുമേൽത്തകിടം മറിഞ്ഞു
ഭൂകമ്പഭൂതകരകന്ദുകമായിടുന്നു!
ഹാ! കഷ്ടമപ്പൊഴുതു പിന്നെയുമെന്തു കേൾപ്പൂ!
ശോകപ്പെരുങ്കടലിലേപ്പുതുവേലിയേററം. ൨

ഏതേതു ദുൎവിഷമരുന്തുകൾ കാലഭോഗി-
യൂതേണമെങ്കിലവ നിന്നിൽ മുഴുക്കെയൂതി
കാതോ! ഉലഞ്ഞു തവ കന്മഷശക്തിയെന്നു
ഹാ! തേറി ഞാനാഗതി; സംഗതി തെററിയല്ലോ. ൩

ഹാ ഹാ! രസജ്ഞകവിപണ്ഡിതസാൎവഭൌമ-
ശ്രീഹാരമദ്ധ്യമണി; ശിഷ്ടജനാഗ്രഗണ്യൻ;
വ്യാഹാരദേഹിയുടെ വത്സലഗൎഭദാസൻ;
നീഹാരനിൎമ്മലയശസ്സിനു നിത്യഗേഹം; ൪

ഏൻ പന്തളക്ഷിതിധവൻ; കവിതാരസാല-
ക്കൊമ്പത്തു മിന്നിയൊരു കോകിലചക്രവർത്തി;
ഇമ്പത്തിൽ മാതൃമൊഴിയെക്കനകാഭിഷേക-
സമ്പന്നയാക്കിയ മഹാൻ; ചരിതാർത്ഥജന്മാ; ൫

തേനായിടഞ്ഞ മൊഴി തൂകി മനീഷികൾക്ക
ഭൂ നാകമാക്കിയൊരു പുഷ്കലപുണ്യശാലി;
നാനാഗുണങ്ങളുടെ നർത്തനവേദി—ഹാഹാ!—
ഞാനാരൊടെന്തു പറയുന്നു—ചതിച്ചു ദൈവം!! ൬

(കുളകം)

ആയില്ല നാല്പതു വയ,സ്സുഴലാന്നു ദീന-
പ്പായിൽ കിടന്നതു പരശ്രുതി കേട്ടതില്ല;
തീയിൽപ്പതിച്ച ജലബിന്ദുവൊടൊപ്പമെങ്ങോ
പോയിക്കഴിഞ്ഞിതവിടുന്നതിനുള്ളിലയ്യോ! ൭

ഞാനാമഹാനുമതുമട്ടവിടുന്നെനിക്കും
സ്നാനാശനസ്വപനകേളിവയസ്യരായി
ഈനാംവരയ്ക്കുളയിൽ വാണതു വിസ്മരിച്ചു
ഭൂനാഥമൌലി ഭുവനാന്തരപാന്ഥനായി! ൮

സൌഹാർദ്ദമെന്ന പദമെത്ര മഹ,ത്തതിന്റെ
മാഹാത്മ്യമെത്ര വിലയേറിയ,തെന്ന തത്വം
സ്നേഹാർദ്രമായ മിഴികൊണ്ടവിടുന്നു തന്റെ
ദേഹാത്യയംവരെയെനിക്കറിയിച്ചുപോന്നു. ൯

ആമട്ടമർന്നൊരവിടുന്നകലത്തുമാറി;
വാമത്വമാന്നു വിധി; വഞ്ചിതബന്ധുവായ് ഞാൻ!
ഹാ! മന്ദഭാഗ്യരിൽ മികച്ചവനാമെനിക്കെ-
ന്തീമർത്ത്യജന്മമിനിമേലിരുളേണ്ടതുള്ളൂ! ൧൦

ഹാ! പന്തളം നൃപന മദ്ധ്യവയസ്സിലീമ-
ട്ടാപത്തണഞ്ഞിടുവതാരു നിനച്ചിരുന്നു!
സ്വാപത്തിലും കരുതിയില്ലിതു ദൈവമേ ഞാൻ!
നീ പശ്യതോഹരരിൽ നിഷ്പ്രതിമാഗ്ര്യഗാമി. ൧൧

വാരുററ വാഴ്ചയവിടേയ്ക്കു വരും, നിനക്കു
പേരും തുലോം പെരുമയും പെട്ടു,മെന്നു ഞങ്ങൾ
ആരുംനിനച്ചതതിശീഘ്രമബദ്ധമാക്കി
കാരുണ്യമററവിധി; കൈരളി! കഷ്ടകാലം!! ൮൧

പൂമെത്ത പൂകരുതു കൈരളി! മേലിൽ നിന്നെ
കൈമെയ് മറന്നു.................കമിതാക്കളില്ലേ!
നാമെന്തുചെയ്യുവതു! ദൈവവിധിക്കെവർക്കു-
മോമെന്നു മൂളുവതിനേ തരമുള്ളുവല്ലോ. ൮൨

ധീവന്പു, വൈദുഷി, രസജ്ഞത, സൽകവിത്വം,
ശ്രീവർദ്ധനത്തിനുതകും ശിവമായ ശീലം;
ഈ വശ്യവസ്തുനിര കൂട്ടിയിണക്കി വിശ്വൈ-
കാവർജ്ജനത്തിനവിടുന്നവതാരമാന്നു. ൮൩

മായംവെടിഞ്ഞതഹഹ മാംസളഹമ്മ്യരത്ന-
ച്ഛായയ്ക്കു മിന്നിയൊരു നൽഗ്ഗുണതല്ലജങ്ങൾ
സായന്തനാക്കരുചിതട്ടിയ ശക്രചാപ-
ച്ഛായങ്ങളെന്ന കഥ ഞങ്ങൾ ധരിച്ചതില്ല. ൮൪

നീയുററ നന്മ മുഴുവൻ നിനയാതെ നല്കി-
പ്പോയുള്ള പൂരുഷരിലീർഷ്യ വഹിക്കകൊണ്ടോ
ആയുസ്സവക്കരുളിടുമ്പൊളമുക്തഹസ്ത-
സായുജ്യമെന്തുവതഹോ! ചതുരാസ്യബാഹോ; ൮൫

കന്ദപ്പസാദൃശിപെടും കമനീയകായം;
നന്ദജ്ജനപ്രകരമാം നയനാന്തപാതം;
മന്ദസ്മിതാർദ്രവദനം; മധുരസ്വഭാവം;
സന്ദർഭശുദ്ധികലരും സരസോക്തിരീതി:- ൮൬

ആരോടു ചൊൽവതഴൽ ഞാ,നളവററ ബാഷ്പ-
പൂരോദരത്തിൽ മുഴുകും മിഴിയോടുകൂടി
ഓരോ നിമേഷവുമിതൊക്കെ നിനച്ചു കേഴാ-
മീരോദനത്തിനിളവേതിവനുള്ളനാളിൽ! ൮൭

(യുഗ്മകം)

——(0)——

# ൯. ദിവ്യസാന്ത്വനം.

"അയ്യോ! മാലോകരേ! ജീവൻവെടിഞ്ഞോരെൻ
തയ്യോമൽകുഞ്ഞിൻ തളിർമെയ് കാണ്മിൻ!
മാതാപിതാക്കളേ! ജായാപതികളേ!
ഭ്രാതാക്കന്മാരേ! ഭഗിനിമാരേ!
നെഞ്ചലിവുള്ളോരേ! നിങ്ങളോടൊന്നു ഞാ-
നഞ്ജലികൂപ്പിയിരന്നിടുന്നേൻ;
പാവമിക്കുഞ്ഞിനെപ്പാലിപ്പിനാരാനും
പാവനജീവനഭൈക്ഷമേകി."

ശ്രോത്രംതുളയ്ക്കും കണ കണക്കീമട്ടൊ-
രാർത്തനിനാദമഭൂതപൂർവ്വം
ശ്രാവസ്തിയാകും പുരിതൻ മുഖത്തിന്നു
വൈവർണ്ണ്യമേകി വലിഞ്ഞുയർന്നു.
ഉൽഗളൽപഞ്ചമമാമൊരു ഗാനത്തിൽ
കർക്കശാപസ്വരം വാച്ചപോലെ;
ഉന്മീലൽസൌരഭമാമൊരുദ്യാനത്തിൽ
ചെമ്മീനിൻ ദുർഗ്ഗന്ധം ചേർന്നപോലെ;
ഉദ്ദാമലാവണ്യമാമൊരു ഗാത്രത്തിൽ
ശ്വിത്രാമയവ്രണം പെട്ടപോലെ;
ആപ്പുരിതൻമുത്താം പാല്പായസത്തിലീ
വേപ്പിലച്ചാറെടുത്താരൊഴിച്ചു?

ശ്രാവസ്തിയാം പാല്ക്കടലിന്നു മംഗല-
ദേവതയായ 'വിശാഖാ'ദേവി
ആഭിജാത്യം വായ്പ്പോ,ളെങ്ങും ഗുണമൃഗ-
നാഭിപരിമളം വീശിനില്പോരാൾ;
സാദരം തൻ ദഹരാകാശവീഥിയിൽ
വേദസ്വരൂപനെ വെച്ചു വാഴ്‌വോരാൾ;
ആറ്റുനോറ്റുണ്ടായൊരുണ്ണിതൻ നല്ലുയിർ-
ക്കാറ്റു കരാളമാം കാലസർപ്പം
കത്തിത്തുരന്നു കുടിക്കവെ. വല്ലാതെ
കത്തിയെരിയും കരളുമായി

അങ്ങനെയോരോമുറവിളിക്കൂട്ടിക്കൊ-
ണ്ടങ്ങിങ്ങുപാഞ്ഞുപോയ്-അയ്യോ പാവം!
ലോകപ്രശസ്തമായ്ത്താൻ വളർത്തീടിനോ-
രേകസന്താനത്തെത്തുഷ്ടദൈവം
പുത്തനൊഴക്കറപ്പെട്ടിയിൽ വെച്ചതാ-
മർത്ഥത്തെയേതോ മറവൻപോലെ
തട്ടിയെടുക്കവേ തായത്തന്നുരംതട്ടു
പൊട്ടിത്തകർന്നതിലെന്തു ചിത്രം!

പാരിടമെങ്ങും തനിക്കു പരന്നതാം
ക്രൂരിരുട്ടിൽക്കൂടിക്കോമളാംഗി-
ഹാ പശുവിൽപശു-തൻകുഞ്ഞിനെക്കൈയിൽ-
ദീപം പൊലിഞ്ഞ തിരികണക്കെ
ഏന്തി നടന്നു നിലവിളിച്ചാം മുഴ-
ഭ്രാന്തിപോലപ്പുരവീഥിതോറും.
പേശലഗാത്രിയാം പേർത്തുമിരപ്പതു
കാശ,ല്ലരിയല്ല; വസ്ത്രമല്ല;
പ്രാണനാ,ണാരതുനൽകുവാൻ? നൽകുക
വേണമെന്നോർത്താലുമെന്തുമാർഗ്ഗം?
വില്പനയ്ക്കുള്ളോരു സാധനപങ്ക്തിയി-
ലുൾപ്പെട്ടതില്ലല്ലോ ജീവൻ ദൈവം!
ഭൈക്ഷമരുളുവാൻ വന്നളവക്കാഴ്ച-
യീക്ഷണം ചെയ്ത കുടുംബിനിമാർ
തണ്ഡുലപൂർണ്ണമാം തൽപാണിപാത്രത്തെ
കണ്ണുനീർകൊണ്ടു കഴുകിനിന്നു.
ബാലകർ വീഥിയിൽത്തങ്ങൾ തുടർന്നോരു
ലീലകളെല്ലാം ക്ഷണത്തിൽ നിർത്തി
കേവലമക്കാഴ്ച കണ്ടു വെറും മര-
പ്പാവകൾപോലെ പകച്ചുനിന്നു.
വൃദ്ധരായുള്ളവർ "വത്സേ! കരയരു-
തിത്ഥം" എന്നോതാൻ മുതിർന്നിടവേ
മദ്ധ്യത്തിൽത്തൊണ്ടയിടർച്ചയാൽ മൂകരായ്-
ക്കർത്തവ്യമൌഢ്യം കലർന്നുനിന്നു.
അംബുജനേത്രയാൾക്കാശ്വാസനം നൽകാൻ

മുൻപുഞാൻ മുൻപുഞാനെന്നു ചൊല്ലി
പാഞ്ഞ തരുണർ പരവശരായ്നിന്നു
കാഞ്ഞ കരളുമായ് കൈക്കെതിരുമ്മി.
മാമുനിമാരും മഹീശരുമെന്നല്ല-
മാടപ്പിറാക്കളും-അന്യർക്കായി
ക്ഷിപ്രം ശരീരംത്യജിക്കാൻ മടിക്കാത്ത
സൽപ്രജേ! ഭാരതരത്നങ്ങളേ!
നിങ്ങളൊമായുവാക്കളെവംക്കായ് ത-
ജ്ജന്മബലിക്കു തയ്യാറു തന്നെ;
ഹാ! വഴിമാത്രമറിയാതെ ചുററുന്നു
പാവങ്ങൾ-പണ്ടത്തേപ്പോരല്ലല്ലോ!

ഇങ്ങനെ നേരം കുറെക്കഴിഞ്ഞപ്പോളാ-
മംഗല്യഗാത്രീമണിയേനോക്കി
ഏകനലിവാൻരചെയ്തു: "സോദരി!
നീ കരയേണ്ട! നിനക്കു ഭൈക്ഷ്യം
കൈവളത്തീടുവാൻ സംഘാരാമത്തിങ്കൽ
ദേവൻ തഥാഗതനങ്ങിരിപ്പൂ.
മാരജിത്താകുമബ് ഭിക്ഷു, സദ്ഗുണമാം
താരകബ്രഹ്മത്തിൻ സാക്ഷാദ്രൂപം.
നേന്നാലും ചെന്നുടൻ നീയബ് ഭഗവാനെ-
പ്പാർനാലും പത്തും പണിയുവോനേ."
കാതിലമൃതം കനക്കെത്തളിക്കുമാ-
സ്വാദിമ കോലും സുഹൃദ്വചനം
ആക്രന്ദനംനിത്തിക്കേട്ടാസ്ഥലത്തേക്കു
ശീഘ്രം ഗമിച്ചാൾ ശിരീഷഗാത്രി.

രോഗവും താപവും ദാരിദ്ര്യവുംകൊണ്ടു
ലോകം വലവതു നോക്കിനോക്കി
അന്തഃകരണമലിഞ്ഞലിഞ്ഞായവ-
യ്ക്കന്തംവരുത്തുവാനാഞ്ഞുഴറി
കട്ടപ്പൊൻസാമ്രാജ്യകൈക്കേത്തുച്ചെങ്കോൽ വെറും
പൊട്ടപ്പുല്ലാക്കിപ്പുറത്തുതള്ളി
സങ്കടമേതും സഹിച്ചുകൊണ്ടീടുവാൻ

കങ്കടംകെട്ടിക്കടന്നുകേറി
സർവാഗമാബ്ധിയും താനേ മഥിച്ചഗ്ര്യ-
നിർവാണപീയൂഷകുംഭം നേടി
ഭാരതവർഷപ്രശസ്തിമന്ത്രത്തിന്നു
പാവനമാകും പ്രണവമായി
നില്ക്കും ചരിതാർത്ഥജന്മാവാം രാജർഷി;
ചില്കുഹരത്തിലേസ്സിംഹസിംഹം;
മാരനെക്കൊല്ലാതെ കൊന്നോരു സർവജ്ഞൻ;
മാൻമിഴിയാൾ തോററ ഗാഥിസൂനു;
ഭൂതകാരുണ്യത്തിൻ പുഷ്കലവിഗ്രഹം;
ഭൂതലത്തിൻ പൂർവ്വപുണ്യഫലം;
ഹിംസാപിശാചിക്കു കൈകണ്ട മാന്ത്രികൻ;
സംസാരവ്യാധിക്കു ധന്വന്തരി;-
ഭണ്ഡനമസ്കൃതിതേഽമത്തീനയാം
പുണ്ഡരീകാക്ഷിതൻ ബാഷ്പപൂരം
മുഗ്ദ്ധകാരുണ്യകടാക്ഷമാം നീലപ്പ-
ട്ടുത്തരീയത്താൽ തുടച്ചുമാററി
നാരാചവിദ്ധമായ് നട്ടംതിരിഞ്ഞിടും
പാരാവതത്തെപ്പരിചരിപ്പാൻ
പണ്ടുഴറീടിന പാവനമാം പാണി
രണ്ടുമുയർത്തിയാശിസ്സു നല്കി
കാതിണ കാതരയാമവളേകീട്ട-
മാതിഥ്യമേല്ക്കുവാൻ സജ്ജമാക്കി
ആസ്സംഘാരാമശുകബ്രഹ്മം ശോഭിച്ചു
വാത്സല്യബാഷ്പസ്നപിതനേത്രൻ.

ഓതിനാൾ മന്ദം വിശാഖ: "ഭഗവാനേ!
മേദിനീവ്യോമത്തിൻ ഭാനുമാനേ!
അങ്ങയെച്ചൊല്ലിയിരക്കുന്നു പേർത്തുമൊ-
രംഗനയന്യശരണമറേറാൾ.
തൃക്കൺപാർക്കേണമേ ജീവൻപിരിഞ്ഞതാ-
മിക്കുഞ്ഞുബാലകവിഗ്രഹത്തെ.
ഡിംഭനാശത്താൽ മഹാത്മാവേ! മേലങ്ങേ-
ക്കുംഭദാസിക്കുഴി കുംഭീപാകം!

അയ്യയ്യോ! നാരിമാർ ഞങ്ങളെശ്ശുദ്ധമേ
ഹൈയംഗവീനഹൃദയമാരായ്
തീർത്തു വിരിഞ്ചൻ വിഷാദവിഷവഹ്നി
പേർത്തും ജ്വലിപ്പിപ്പൂ നാലുപാടും.
പൂരുഷക്കുള്ള വിളയാട്ടുപണ്ടങ്ങൾ;
പാരിൻ വെളിപ്പുറം മാത്രം കാണ്മോർ;
ഹാ പരമാത്മപ്രകൃതികൾ ;വേഗത്തിൽ
താപവും ഹർഷവും മാറിവായ്പോർ;-
മംഗല്യജീവിതസർവ്വസ്വമെന്നുള്ള
ഞങ്ങൾക്ക മന്നിലപത്യമെന്യേ?
സന്തതിയൊന്നല്ലോ സാധുക്കൾ ഞങ്ങൾക്ക
ഹന്ത! തപസ്സിൻ ഫലപ്രകാണ്ഡം.
മണ്ണിലുരുണ്ടു വരുന്ന മനോജ്ഞരാ-
മുണ്ണിക്കിടാങ്ങൾതൻ പൂവൽമേനി
പുത്തൻചെഞ്ചായം പുരട്ടും പൂടവയാൽ
മുഗ്ദ്ധത ഞങ്ങൾക്കിരട്ടിക്കുന്നു.
പൈതലിൻ ശാഠ്യമിവക്കു വിനോദനം;
രോദനം നൂതനവീണാഗാനം;
ലീലാസന്താഡനം കല്പകപ്പൂവർഷം;
ലാലാനിപാതം പയോഭിഷേകം.
നാളിൽ നാളിൽ ഞങ്ങളിങ്ങനേ ബാലരേ
ലാളിച്ചും പോററിയും നിർവിശങ്കം
ഏകാന്തസ്വപ്നസുഖാമൃതാസ്വാദത്താൽ-
കൈകൊയ്യുംചെയ്തു കഴിപ്പൂ കാലം.
അങ്ങനേയുള്ളോരബല ഞാൻ—എന്നോടെ-
ന്തിങ്ങനേ കാട്ടുവാൻ ദുഷ്ടദൈവം?
* ധൂമേണ്ണേ! മച്ചി നീ; അല്ലെങ്കിൽ നിൻപതി-
ക്കീമേദുരാംഹസ്സിൽ കൈയറയ്ക്കും.
മായാമയമിപ്രപഞ്ചം നിരന്തര-
മാ,യാമയം നൽകി ഞാൻ വലഞ്ഞേൻ;
മായാത നൂതനകീർത്തി പുലർത്തിന
മായാതനൂജ! തുണയ്ക്കണമേ!
എങ്ങീ നിരാശ്രയയായ വിധവ ഞാൻ?

* ധർമ്മരാജാവിൻെറ പത്നി.

എങ്ങീ ഹതദൈവ വജ്രാഘാതം?
ആയുസ്സിക്കുഞ്ഞിന്നരുളുന്നോ പാരിന്നു
തായും തകപ്പനുമായുള്ളോനേ!

നാനാവികാരശബളിതമായിട്ടു-
മാനാരിമൌലിതന്നാക്രന്ദനം
ആകർണ്ണനംചെയ്തരുളിനാനന്തരം
ലോകജിത്തായുള്ള ലോകബന്ധു.
"ഹാഹാ! മൽസോദരി! ബാലമൃതിയാൽ നീ
മോഹാന്ധകൂപത്തിൽ വീണുപോയി.
ആതുരയാകും നീ കൺകൊണ്ടു കാണ്മീല;
കാതുകൊണ്ടേതുമേ കേൾക്കുന്നീല;
എന്നെ മറിച്ചു ധരിക്കൊലാ വത്സേ! നീ;
നിന്നെപ്പോൽ ഞാനൊരു മർത്ത്യൻ മാത്രം.
ജീവനഭൈക്ഷമരുളുവാൻ ഞാനൊരു
ദേവന,ല്ലായാലും ചെയ്കയില്ല.
കേവലമൊന്നുഞാൻ ചോദിച്ചുകൊള്ളട്ടേ;
സാവധാനം നീ ശ്രവിപ്പൂതാക.
ഈ നഗരിക്കകം നമ്മെക്കണക്കെത്ര
മാനവർ മേവുന്നുണ്ടെൻവിശാഖേ?
ഏഴുലക്ഷം ജനമല്ലേയിദ്ദേശത്തിൽ
വാഴുവ,തങ്ങേപ്പുറം കടന്നാൽ
'കോടാനുകോടി' വിഷയത്തേയും മുറ-
യ്ക്കീടാന്നതിലെല്ലാം മർത്ത്യരേയും
ധാതാവിൻ സൃഷ്ടി മഹത്വം വിളിച്ചോതി
മാതാവാം ഭൂമി വഹിപ്പതില്ലേ?
പോരാഞ്ഞാലീ മദ്ധ്യലോകത്തിനു ചുറ്റും
ധാരാളമായ്പ്പെട്ടും ഗോളങ്ങളിൽ
ബ്രഹ്മാവുതൊട്ടിങ്ങേയറ്റമുറുമ്പോളം
വന്മാമലതൊട്ടിളംപുല്ലോളം
വിധ്യണ്ഡഭാണ്ഡപിചണ്ഡപ്രകാണ്ഡത്തിൽ
സത്യസ്വരൂപപ്രതിമകളായ്
ജംഗമസ്ഥാവരാകാരത്തിലെത്രെത്ര
മംഗലവസ്തുക്കൾ വാഴ്വതില്ല?

ഏതാണിവയിലനശ്വരം? അക്ഷയം?
ഏതാണനാമയം? അപ്രകമ്പം?
കാണും വകയെല്ലാം ഞെട്ടററപൂ; ലോകം
തൂണിളകീടിന പാഴ്ക്കൂടാരം;
ഒപ്പം മറിഞ്ഞത്രേ വീഴേണ്ടതൊക്കയു-
മിപ്പോഴോ-നാളെയോ-മററെന്നാളോ!
അല്പമണിയേയും നൂനം വെറുമൊരു
വിദ്യുൽസ്ഫുലിംഗമാക്കുന്ന ദൈവം
അണ്ഡഗോളങ്ങളെക്കൊണ്ടു കളിക്കുന്നു
ണ്ഡമററനാഹം ചെപ്പും പന്തും.
ആകട്ടേ, മററൊന്നു ചോദിക്കാം; വത്സേ! നീ
ലോകവ്യൂഹത്തിലെസ്സൃഷ്ടികളിൽ
ഓരോന്നും നിൻ സുതനെന്നോക്ക; പോയോരീ-
യാരോമൽപൈതലിൻ ഭ്രാതാവെന്നും.
കൃത്രിമഭാവനയല്ലതു; ഹൃത്തൊന്നു
വിസ്തൃതമാകണമത്രേ വേണ്ടൂ.
കാററും വെളിച്ചവുമല്പമതിനക-
മേററുകൊണ്ടാലെല്ലാം നേരെയാകും.
എത്ര തനുജർ മരിപ്പൂ നിനക്കപ്പോ,-
ളെത്ര തനുജർ ജനിപ്പൂ നിത്യം?
ഒന്നിനെച്ചൊല്ലിക്കരകയും വേണ്ട മ-
ററൊന്നിനെച്ചൊല്ലിച്ചിരിക്കയും നീ.
രണ്ടും വരട്ടേയിരവും പകലുമായ്;
രണ്ടിലും തേടേണ്ട ഭാവഭേദം.
ദൈവത്തെയാവഴിക്കല്ലാതെ വെല്ലുവാ-
നാവതല്ലല്ലോ നമുക്ക ഭദ്രേ!
എന്നും വയസ്സു പതിനാറായുള്ളവ-
നൊന്നുമാത്രം മുനി മാർക്കണ്ഡേയൻ;
ഓരോ പുമാനേയുമക്കണക്കാക്കുവാ-
നാരോക്ക,മോക്ഷവതുത്തമമോ?
അത്രയ്ക്കു ദീർഘായുസ്സാവശ്യമില്ലല്ലോ
മർത്ത്യക്കു നിർവ്വാണസൌഖ്യം നേടാൻ.
ചിത്തംതെളിഞ്ഞാലരനിമിഷം മതി;
ചിത്തമിരുണ്ടാൽ യുഗങ്ങളും പോരാ.

വിസ്താരംഹൃത്തിനു വായ്ക്കാതെയെങ്ങെങ്ങീ
ഹസ്താമലകം തിരഞ്ഞീല ഞാൻ?
എന്നിട്ടൊടുവിൽത്തെളിവുറ്റോരെന്മതി-
യെന്നിലെദ്ദീപമെനിക്കു കാട്ടി
ഇന്നു ഞാൻ നില്ക്കുന്നു കാലുറച്ചൂഴിയി-
ലെന്നുടെ തത്വമറിഞ്ഞവനായ്.
സോദരി! ഞാൻ നിനക്കിപ്പോളരുളിന
നൂതനജ്ഞാനവിലോചനത്താൽ
നോക്കുക വീണ്ടും നീ മുന്നിൽ; പരേതനാ-
മിക്കുമാരൻ നിനക്കാരു വത്സേ?
മാതൃസുതബന്ധമെന്നതിനെന്തർത്ഥം?
രോദിപ്പതേവ,ക്കാ,രെന്തിനായി?
ഭീതിയും ശങ്കയും താപവും താഴ്ത്താതെ
നീ തികച്ചും നിൻ സ്വയംപ്രഭയിൽ
മൂരിനിവിന്നെഴുന്നേല്ക്കുക കല്യാണി!
പാരിടത്തിന്നു കെടാവിളക്കായ്!”

നിർവ്വാണപ്രാപകമീവാഗമൃതമ-
സ്സർവ്വാർത്ഥസിദ്ധൻ സമന്തഭദ്രൻ
കാരുണ്യസിന്ധുവിൽ നിന്നു ലഭിച്ചൊരാ-
ത്താരുണ്യശാലിനിതൻ ഹൃദയം
നിശ്ചലം, മൃഷ്ടം, വികചം, വിശങ്കടം,
സ്വച്ഛന്ദജ്ഞാനത്തിൻ സ്വസ്തികമായ്
ലാലസിച്ചീടവേ ചൊന്നാൾ പ്രത്യുത്തരം
മൂലപ്രകൃതിപ്രതികൃതിയാൾ.
“സ്വാമിൻ! ജയിച്ചേൻ ഞാൻ; സ്വാമിൻ! ജയിച്ചേൻഞാൻ;
കാമിതം നേടിനേൻ കാരണാത്മൻ!
എൻകിടാവല്ലിതു; ഞാനിതിൻ തായല്ല;
ശങ്കിനിയല്ല ഞാൻ; തപ്തയല്ല;
തത്വോപദേശത്താൽ ധന്യയായ്ത്തീർന്നേൻ ഞാൻ
ശുദ്ധോദനാന്വയശുക്ലഭാനോ!
ഇസ്സംഘാരാമത്തിൽ ഞാനും വസിക്കുന്നേൻ
സത്സംഗമോന്മുഖമെൻഹൃദന്തം.”

ഏവം വിശാഖയെയാശ്വസിപ്പിച്ചോര-
ദ്ദേവൻ ജയിക്കട്ടേ ശാക്യസിംഹൻ.
അമ്മേ! ഭരതധരണി! ഭവതിതൻ
നന്മനിവാകമലർമടിയിൽ
ധന്യമുത്താനശയനമാർന്നാരോമൽ-
സ്തന്യം നുകർന്നവരെത്ര മക്കൾ
ശോകഘോഷാബ്ധികൾ തുല്യമായ് ലംഘിച്ചു
ലോകഗുരുക്കളായ്ത്തീർന്നതില്ല!
എച്ചിലിലയ്ക്കു കടിപിടികൂട്ടിപ്പു
പശ്ചിമഭൌതികശാസ്ത്രബോധം;
ആപ്പൊട്ടമിന്നാമിനുങ്ങൊളിക്കില്ലൊരു
തീപ്പെട്ടിക്കോലിൻ വെളിച്ചംപോലും!
മദ്ധ്യാഹ്നഭാനുബിംബത്തിൽക്കരിതേയ്ക്കു-
മദ്ധ്യാത്മജ്ഞാനമാം ദിവ്യദീപം
ആ നിൻകിടാങ്ങൾ കൊളുത്തിയതിപ്പൊഴും
ഹാനിപററാതെ സമുജ്ജ്വലിപ്പൂ.
മാതാവേ! മോഹാന്ധർ ഞങ്ങളും നിന്മക്കൾ,
ഹാ! താദൃശർക്കു സമാനോദര്യർ,
തിണ്ണമിട്ടക്കം തൊഴുത്തിൽക്കുത്തുംകൊണ്ടു
തിണ്ണം ഞെളിഞ്ഞീടും സ്വാത്ഥലുബ്ധർ!
നിന്മക്കൾ ഞങ്ങളേ വേണ്ടുംപ്രകാരത്തിൽ
നിന്മക്കളാക്കിജ്ജഗത്തുപോററി
കാലവ്യത്യാസത്താലമ്മയ്ക്കു കൈവന്ന
വൈലക്ഷ്യം മാററട്ടേ ദേവദേവൻ.



## ൧. ഭാരതീയപ്രാർത്ഥന.

രണ്ടായി കൊല്ല്,മടർകൊണ്ടുലകം കിടന്നു
തിണ്ടാടിടുന്നു; തിരുമേനിയിതെന്തുറക്കം?
കണ്ടാലുമിക്കെട്ടതി; കൺമുനയൊന്നുഴിഞ്ഞു
ഖണ്ഡാന്തകേ! ജനനി! ഭവ്യമിയററിയാലും. ൧

ഈയാംഗലേയരെയുമായവരോടെതിക്കും
ഭൂയാതുധാനരെയുമൊന്നു തിരിച്ചുനോക്കി
നീയാക്കിണങ്ങുമിവരിൽജ്ജയലക്ഷ്മിയെന്നായ്
ന്യായാവകാശവഴി തീർച്ചവരുത്തിയാലും. ൨

ഏതോ നിനച്ചെവിടെയോ പെട്ടുമേവനോ ചെ-
ന്നേതോ നൃപന്റെ സുതനെക്കൊലചെയ്തുപോലും!
ഏതോ കണക്കിലുടനൂഴി തനിക്കു നേടാൻ
ചേതോഭിവാഞ്ഛ ബത! കൈസരുമാർന്നുപോലും!! ൩

നൂററിൽപ്പരം സമകരം ചെയ്തൊരുടമ്പടിക്കു
കാററിൽപ്പറപ്പൊരു വെറും കടലാസുതുണ്ടും
നീററിൽപ്പതിഞ്ഞ വരയും സമമായി; വാക്കു
മാററിപ്പറഞ്ഞിടുകിൽ മാനവുമായിതിപ്പോൾ। ൪

പീരങ്കിയുണ്ടു; വെടിയുണ്ടകളുണ്ടു; ശാസ്ത്ര-
സാരം കിടക്കുമവിടെ,ബ്ബലമൊന്നു മാത്രം
പാരം കിരീടമണിവോർക്കവലംബമെന്ന-
ന്നേരം കിശോരമതി കൈസർ നിനച്ചുപോയി! ൫

തഞ്ചാരെയെത്തിടുമരാതിയെ നോക്കി ലേശ-
മഞ്ചാതെകണ്ടബല ബെൽജിയഭൂമി ഹൃത്തിൽ
അഞ്ചാമനാകുമൊരുജോർജ്ജിനെയോർത്തിരുന്നു
പഞ്ചാലപുത്രി ഭഗവാൻ ഹരിയെക്കണക്കേ. ൬

"പേടിക്കവേണ്ട സഖി! സിംഹപതാക മന്നി-
ലാടിക്കളിപ്പളവതിക്രമബാധയില്ല;

ക്രൂടിക്കഴിച്ചിലിന്നു ഞാൻ വരു”മെന്നുചൊല്ലി-
യീടിൽക്കടന്നടരിനാംഗലനാട്ടമെത്തി. ൭

പാരല്പമെങ്കിലുമടക്കണമെന്നതല്ല;
ചോരത്തിളപ്പിൽ മിഴിമങ്ങൽ വളൎന്നതല്ല;
പോരത്രമേൽ ദുരിതമെന്നറിയായ്കയല്ല;
ധീരൎക്കു ധൎമ്മരതി സൃഷ്ടിയിലുള്ളതല്ലോ. ൮

ആരാണിതിങ്കലപരാധി? കുറ്റേശ്ശ യുക്തി
പോരാകിലപ്പുറവുമിപ്പുറവും കിടക്കും.
നേരാകമാനമൊരിടം; നെറികേടശേഷം
പാരാതെ മറ്റൊരിട;മിങ്ങനെയെങ്ങുമില്ല. ൯

ധൎമ്മംജയിപ്പതു,നശിപ്പതധൎമ്മമെന്നു
നൎമ്മത്തിനല്ല മറ പണ്ടരുൾചെയ്തതെങ്കിൽ
ശൎമ്മത്തിനില്ല വഴി സൎവ്വവിരോധിയാമി-
ശ്ശൎമ്മണ്യനാട്ടിനതു ഞങ്ങൾ ധരിച്ചിരിപ്പൂ. ൧൦

എന്നാലുമെത്രദിനമാ,യിനിയെത്രകൂടി-
ച്ചെന്നാകിലാണവധി? യീയടർമിന്നൽ തട്ടി
മന്നാകമാനമൊരുപോലെ കരിഞ്ഞിടുന്നു;
നിന്നാണെ സത്യമിതു നീയറിയേണമമ്മേ! ൧൧

പോരാളിമെയ്ച്ചുടുനിണപ്പുഴയങ്ങൊരേടം;
തോരാതെയുള്ള മിഴിനീർപ്പുഴ മറ്റൊരേടം;
പാരായപാരിലൊരു പാതിവരയ്ക്കുമിന്നു
നീരാടിടുന്നു നിലവിട്ടിവ രണ്ടിലൊന്നിൽ. ൧൨

പാരിച്ചിടുന്ന പണമൊക്കെയുമിക്കടുത്ത
പോരിൽപ്പൊരിഞ്ഞു പുകയാകുകകാരണത്താൽ
പാരിങ്കലെങ്ങുമൊരുപോലെ നടന്നു ഘോര-
ദാരിദ്ര്യദേവത കളിച്ചു പുളച്ചിടുന്നു. ൧൩

കോയിക്കൽതൊട്ടു കുടിലോളവുമുല്ലസിക്കു-
മീയിൻഡ്യയമ്മയുടെ മക്കളിലെത്ര വീരർ

സ്ഥായിക്കണഞ്ഞെരികൾ നിൎത്തിന 'വല്യതോക്കിൻ'
വായിൽപ്പതിപ്പു ജനനിക്കഭിമാനമേകി! ൧൪

ഏതായിടട്ടെ തൊലി,യുള്ളൊരുപോലെയാണി-
ശ്വേതാസിതൎക്കു വിധിനൽകുവതെന്ന തത്വം
വീതാവലേപമടരിൽ ക്രിയകൊണ്ടുകാട്ടും
ഭ്രാതാക്കൾ നിങ്ങൾ ചരിതാൎത്ഥരിലഗ്രഗണ്യർ! ൧൫

ഒററശ്ശരീരമുയിരോ, പണസഞ്ചികാശോ,
ചെററങ്ങു പേറുകിലതിന്നവകാശലേശം
മററല്പമാക്കിവിടെ,യാംഗലചക്രവൎത്തി-
യ്ക്കുററംവരെയ്ക്കുമടിയങ്ങളധീനരമ്മേ! ൧൬

ആ മാനി ജോൎജ്ജുനൃവരൻെറ കഴുത്തിലോമൽ-
പ്പൂമാലചേൎത്തു ജയലക്ഷ്മി പുണൎന്നിടാതെ
നാമൊരു പിന്തിരിയു,മക്കടവെത്തുവോള-
മീമാതിരിക്കടെരിനിൻഡ്യ തയാറുതന്നെ! ൧൭

കേൾക്കുന്നു സാദ്ധ്വികൾ പുലൎത്തിടുമാൎത്തനാദം;
വായ്ക്കുന്ന ദുഷ്ടത വഹിപ്പൊരു വൈരിവൃന്ദം
തോൽക്കുംദിനം വരുവതു,ണ്ടതു നീ കനിഞ്ഞു
നോക്കുന്നുവെങ്കിലിനി വന്നതുതന്നെയമ്മേ! ൧൮

ആളെത്ര ചത്തു! പണമെത്ര തുലഞ്ഞു! പോരിൽ
നാളെത്ര പോയി! നലമേറിടുമാംഗലേയർ
ചീളെന്നു നിൻകരുണയാൽ ജയമേതുകൊണ്ടും
നാളെയ്ക്കു നേടുവതു നേടണമിന്നുതന്നെ. ൧൯

ഏതുഗ്രമൂൎത്തിയെയുമെന്നുമടക്കിവയ്പാൻ
ചാതുൎയ്യമേറിന മിഴിത്തല തെല്ലിളക്കി
നീ തുച്ഛമിപ്പൊഴിതിലിപ്പടയെന്ന ചൊന്ന
ചാതുൎദ്ദശത്തിനൊരു ശാന്തി വരുത്തുകമ്മേ! ൨൦

# വ്യ. ഹ്‌ര.

പാതിയും രാവിൽപ്പോയി; പാഴമാവാസ്യപ്പാമ്പു
വാ തുറന്നയ്യോ! പാരും വാനവും വിഴുങ്ങുന്നു;
അക്കൊടും മലമ്പാമ്പിൻ ക്രൂരിതാംഗകോളത്തിൽ–
ച്ചിക്കെന്നിച്ചരാചരം സർവ്വവും മൂർച്ഛിക്കുന്നു.
തന്മണാളനെത്തേടി രാത്രിദേവിയാം വാടി
നന്മൂടിക്കെട്ടഴിഞ്ഞു നാലുപാടും ചിന്നുന്നു;
രണ്ടുയാമം കാത്തിട്ടും നാഥനെക്കാണാഞ്ഞിട്ടു–
ക്കൊണ്ടൽ വേണിതന്മുഖം മേൽക്കുമേൽക്കറുക്കുന്നു. ൧

രണ്ടുമൂന്നു താരങ്ങളങ്ങിങ്ങു മങ്ങിക്കാണ്മൂ–
വിൺതമാലക്കാട്ടിലെത്തെമിന്നാമിനുങ്ങുകൾ.
ആയവ താഴത്തേയ്ക്കു വീശിന നിഴൽ പോലെ
രാജഗേഹത്തിൽ ചില റാന്തലുമെരിയുന്നു.
തീരെയുറക്കം വിട്ടു ദീനരായ്ത്തരളരാ–
യാരെയപ്പൊഴാൻ 'ഡ്രെസ്സ്'ണിപ്പാറാക്കാർ പേടിക്കുന്നു?
ഇത്തരം ഭീ നിങ്ങൾക്കുമേകുവാൻ പോരുന്നതോ
കുത്താക്കുത്തിരുട്ടിൻെറ ക്രുത്തടിക്കോലാഹലം?
ആയതാവില്ല ഹേതു; പോകനാമകത്തേയ്ക്കു;
കായുമുള്ളോടങ്ങൊരു കാവേണിയിരിക്കുന്നു.
ഹാനിയെന്തന്യായമായ്പ്പററിപ്പോയ്ത്തദാനനം
ഹാ! നിശീഥാംഭോജത്തിൻ സാധർമ്മ്യം വഹിക്കുന്നു? ൨

രാജമാനപ്രഭാവയത്തനചിയല്ലും മുമ്പു
രാജസ്ഥാനസാമ്രാജ്യലക്ഷ്മിതൻ സപത്നിയാൾ;
അപ്പൊഴോ ശത്രുക്കളാൽ വഞ്ചിച്ചു കൊല്ലപ്പെട്ട
തൽബ്‌ഭർത്താവിനെപ്പിരിഞ്ഞാർത്തയായ്ക്കേഴുന്നവൾ!
അയ്യയ്യോ! ചക്രവാകി! തീരാത്തതല്ലോ നിൻ രാ;–
വന്യജന്മത്തിൽ മാത്രമായതിൻസൂര്യോദയം.
നടകൊള്ളിപ്പു നിന്നെ മടവാർമുത്തേ! വിധി
ചുടുകണ്ണീർ തൂകിച്ചു ചുടലക്കളത്തോളം! ൩

ആയതിൻ രോമനഗരത്താ,ലല്ലവർക്കപ്പോളധി,–
യായത്തമാമെന്നോർത്താണന്യമാമത്യാഹിതം.
ആർത്തിപ്പെണ്ണിനെയ്യും തക്ക തോഴിമാരോടു
ചേർത്തല്ലാതയപ്പീല മർത്ത്യരെപ്പീഡിക്കുവാൻ.
ഭാഗ്യമാം സേതു പൊട്ടിപ്പാഞ്ഞീടും കാളിന്ദി താൻ
പാക്കിലാവ,ത്തെന്നെങ്ങതൊററത്തുള്ളിയായ് വീഴ്വൂ?
കൈയിലുണ്ടവർക്കൊരു കാഞ്ചനക്കററക്കിടാ–
വായപത്യത്തെപ്പെററിട്ടബ്ദം രണ്ടാകും മുന്നേ
മാന്യനാമതിൻ താതൻ മാരിതനായിപ്പോയി;
ശൂന്യമായിപ്പോയി തത്സാമ്രാജ്യസിംഹാസനം!
ആരകാണ്ഡത്തിൽ കൊന്നു മന്നനെ;ത്തജ്ജാതിയ–
ഗ്ഘോരഘാതകൻ 'നക്രബാഷ്പ'വാരുണാസ്ത്രത്താൽ
പൌരരെബ്ബന്ധിച്ചയ്യോ! നിർല്ലജ്ജം വിശ്വസ്തയാ–
മാരാജ്യശ്രീയെത്തൻെറ ശുദ്ധാന്തമാക്കീടിനാൻ
ഭൂമി തൃഷ്ണയാലെത്ര പൂതിഗന്ധമായ്! കാണ്മിൻ
സ്വാമിഹത്യയ്ക്കുമീതേ സാധ്വിതൻ ബലാൽക്കാരം! ൪

ചെന്തളിരുടനടിപ്പട്ടടക്കിടക്കയ്ക്കും
തൻ ദഗ്ദ്ധമെയ്ക്കും നടുക്കീശ്വരൻ മുൻപേതന്നേ
ഹത്യതാനാത്മാവിന്നു നൽകായ്വാൻ വരച്ചിട്ട
സത്യവാഗ്രേഖപോലെ ശോഭിക്കും തദർഭകൻ;
താരുണ്യോഷഃകാലത്തിൽ സാമ്രാജ്യകിരീടമാം
സൂരനെശ്ശിരസ്സിങ്കൽ ചൂടേണ്ട പൂർവ്വാചലം;
തൻകുലം വിളക്കിയും താങ്ങിയും നിന്നീടേണ്ട
മംഗല്യമണിദീപം, മദ്ധ്യമാണിക്യസ്തംഭം,
തൻകരത്തൈവള്ളിയിൽത്തത്തിടും മണിത്തത്ത
കൺകുളിർക്കണിത്തൊത്തു; കൈവല്യപ്പൊന്നിൻകുടം:
ആയതിന്നത്യാപത്തൊന്നാരാവിലാസന്നമെ–
ന്നായതാക്ഷിയോടാരോ ചൊൽകയാണശരീരി.
അന്തരാത്മാവോ? കുലദൈവമോ? മററെന്തൊന്നോ?
ഹന്ത! തയ്യലാൾ കാണ്മൂ തദ്വാക്യം ഭൂതാർത്ഥമായ്.
എന്തുകൊണ്ടു പാടില്ല? ദുഷ്ടമർത്ത്യനാം ഹിംസ്ര
ജന്തുവിൻ തിന്മയ്ക്കുണ്ടോ മാനവും മര്യാദയും?

താമരം കോടാലിയാൽ കണ്ടിച്ച കൊട്ടക്കൈയ്യു
താമരക്കുരുന്നതൈ നുള്ളുവാൻ നഖം പോരേ?
അഞ്ചീടാ,തെത്ര പാപക്കോഴകൊണ്ടും മന്നന്റെ
പുഞ്ചിരിപ്പൂമ്പട്ടാരു പൂണ്ടിടാൻ മോഹിപ്പീല?
സൂനഗാത്രനാം തന്റെ സൂനുവിന്നന്നേട്ടിനം
സൂനക്കല്ലായിത്തിരാം സൂതിഗേഹത്തൊട്ടിലും.
'വാതില്ക്കലാരോ വന്നു മുട്ടുന്നു;' 'ശങ്കിക്കേണ്ട,
ഘാതകന്മാരല്ലത്; യാമികൻ ജഗൽപ്രാണൻ'.
'ജാലകം വഴിക്കാരോ നോക്കുന്നു;' 'പേടിക്കേണ്ട,
കാലദൂതരല്ലത്; കട്ടിക്കൂരിരുൾപ്പിണ്ഡം.' ൫

തന്നോടിമ്മട്ടോരോന്നു താനേ സല്ലപിക്കുമ-
പ്പൊന്നോമനത്തയ്യലിൻ പൂങ്കവിൾക്കണ്ണാടിയിൽ
നൂനമേതോ വൈവർണ്ണ്യം പുത്തനായ് പുളപ്പതും
തൂനെററിത്തിങ്കൾ വേർപ്പിൻതുള്ളിയിൽക്കുളിപ്പതും
കണ്ടുകണ്ടമ്പരന്നു കല്യയാം തദ്ദാസിയാൾ
കൊണ്ടൽവേണിയോടൊന്നു കൂപ്പുകൈയായോതിനാൾ:-
"എന്തമ്മേ! തമ്പുരാട്ടി!യെന്തിപ്പോളാലസ്യമെ-
ന്നെന്നോടു കല്പിക്കണേ! താമസിക്കൊല്ലേ തെല്ലും?
പണ്ടിട പഴകിയ ബാധകൾ വിട്ടുപണി-
കൊണ്ടിരിക്കേണ്ട പുത്തൻ മാൽപ്പിശാചിതേതയ്യോ!"
റാണിയോടിമ്മട്ടോതിത്തൻനെററിവേർപ്പൊപ്പിനാൾ
പാണിത്തുവാലത്തുമ്പാൽ പാവമാം പാവം ദാസി. ൬

അന്യയല്ലല്ലോ സാർവ്വഭൗമസിംഹക്കുട്ടിയെ-
സ്തന്യപാനം ചെയ്യിക്കും ധാത്രിയാമത്തന്വിയാൾ.
തന്റെ നായികയ്ക്കൊപ്പം നവ്യവൈധവ്യവ്യഥ
ഹന്ത! പൂണ്ടതേ വാഴ്വോൾ താനും തൻകിടാവുമായ്
വാരിളന്തളിരൊളി വായ്ക്കുമക്കിടാവിൻമെയ്
വാരി മാറിൽ ചേർത്തണച്ചുമ്മവച്ചുപോമാരും.
ആ രണ്ടു മാതാക്കളുമാരോമൽക്കുഞ്ഞുങ്ങളും
ചേരേണ്ടോർതന്നേ തമ്മിൽ വൈരവും പൊന്നുംപോലെ
തൻകിടാവിൻ ധാത്രിയാൽ ചക്രവർത്തിനിക്കെന്തു
കൈങ്കര്യം? തനിക്കവൾ തോഴിയും ജ്യേഷ്ഠത്തിയും! ൭

ഓതിനാൾ റാണി“യയ്യോ! ഹീരേ! ഞാനെന്തോതേണ്ടു
ഖേദ,മെൻ ഹൃത്തീ രാത്രി കാളരാത്രിയായ്ക്കാണ്മൂ!
നിന്മണിക്കൈത്താലോലമാക്കുള്ളം കുളുർപ്പിപ്പൂ;
നിർമ്മലപ്പാലാലാക്കു നിത്യം സൗഹിത്യം വായ്പൂ;
തിങ്കൾനേർമുഖം കോലുമക്കിടാ,വെന്നോമന-
ത്തങ്ക,മെൻ നേത്രാഞ്ജന,മെൻ പ്രാണാധികപ്രാണൻ
തൂവെൺ പുഞ്ചിരിക്കതിർ തൂകിത്തൂകിത്തൊട്ടിലിൽ-
പൂവൽമെയ് തണുപ്പിച്ചു പുണ്യാത്മാവുറങ്ങുന്നു.
ഈ നിദ്രവിട്ടില്ല മേൽകണ്മിഴിപ്പെൻപൈതലി-
ന്നാനന്ദമന്ദഹാസംതാ,നന്ത്യമാമാഹ്ലാദനം;
എന്നു ഞാനറിഞ്ഞുപോയ് സൂക്ഷ്മമാ,യയ്യോ! പിന്നെ-
യെന്നുടപ്പിറപ്പേ! ഞാനേതുമട്ടുഴലേണ്ടു!
ഘാതകന്മാരുണ്ടതാ തയ്യാറായ് വാതിൽക്ക”ലെ-
ന്നോതിയും പൊട്ടിക്കരഞ്ഞോരോന്നു പുലമ്പിയും
താഴെ വീണുഴന്നിടും തമ്പിയെത്താങ്ങിക്കൊണ്ടു
പാഴറവുത്തരം ദാസി ഭാവജ്ഞ ചൊന്നാളേവം:— വ്വ

“വേണ്ടവേണ്ടമ്മേ! ഖേദം; ഞാനിതിന്നൊരുവഴി
വേണ്ടമട്ടുണ്ടാക്കിടാം; വിശ്വേശൻ തുണയ്ക്കട്ടേ!
തന്നുണ്ണിത്തമ്പുരാന്റെ ചാരുവേഷഭൂഷക-
ളെന്നുണ്ണി പൂണ്ടിപ്പൊഴിത്തൊട്ടിലിൽക്കിടക്കട്ടേ!
ഏതൊന്നിനായ് മാത്രം ഞാ,നേകിനേൻ പിറപ്പവ,-
ന്നേതൊന്നു ചെയ്താലവൻ പൗരനും പുമാനുമാം;
സ്വാമിക്കു വേണ്ടിത്തന്റെ ജീവനെ ത്യജിക്കെന്നൊ-
രാ മഹത്താംധർമ്മത്തെ—യാത്മജന്മോദ്ദേശ്യത്തെ—
ഇപ്പൊഴോ പത്തൻപതു വത്സരം കഴിഞ്ഞിട്ടോ
മൽപുത്രൻ സാധിച്ചാലേ മാതാവേ! മതിവരൂ!
പിന്നെ,ശ്ശുഭസ്യശീഘ്ര്യ’മെന്നില്ലേ? നടക്കട്ടെ-
യിന്നു വേണ്ടതാം കാര്യമീ മുഹൂർത്തത്തിൽത്തന്നേ.
പങ്കമേ പററാത്തതാം പ്രായത്തിൽ ചെയ്തീടട്ടെ-
യെങ്കിടാവതിൻകൃത്യമേകാഗ്രഹൃദയമായ്.
തന്നെത്തൻകുലത്തോടും തജ്ജന്മദേശത്തോടും
ധന്യമാക്കീടട്ടേയപ്പൈതലിൻ പ്രാണാധാരം.

ഇപ്പൊഴേ ചക്രവൎത്തിക്കൊച്ചുതമ്പുരാനെ ഞാ-
നിപ്പുഷ്പമഞ്ജൂഷയിൽ മറെറാരു പൂമാലയായ്
വച്ചൊളിച്ചു കൊണ്ടുപോയ് വല്ലേടത്തും ചെന്നെത്തി
നിശ്ചയം വളൎത്തുവൻ നിന്തിരുവടിയാണേ!” ൯

ഏവമോതിനാൾ ഹീര—യല്ല ധീര—യെന്നിട്ടു
ദേവിയെസ്സാകൂതമായ് നോക്കിനാളരക്ഷണം.
ആ മഹാരാജ്ഞിയസ്വപ്രജ്ഞയായ്ക്കിടക്കുന്നു;
താമസിച്ചാലോ ഉതെററി സൎവരക്ഷോപായവും;
നന്മയിൽപ്പെട്ടെന്നുണ്ണിത്തമ്പുരാൻെറ വേഷത്തിൽ-
ത്തന്മണിക്കിടാവിനെത്തങ്കത്തൊട്ടിലിൽച്ചേൎത്താൾ,
കണ്ടാലും കരഞ്ഞാലും രണ്ടുമൊപ്പംതാനെന്നു
കൊണ്ടാടി വാൎത്തിക്കൊണ്ടാളുൾപ്പൂവാൽ സൎവേശനെ.
തന്മുഖം കുനിച്ചുതിൻ താരിതൾക്കവിൾത്തട്ടി-
ലമ്മയൊന്നുമ്മവച്ചാ,ളശ്രുമുത്തണിയിച്ചാൾ.
ശീഘ്രമായ്പ്പിന്നെക്കൊച്ചുമന്നൻതാൻ പൂമെയ്മാല
പൂക്കൂടയ്ക്കകത്താക്കിപ്പൂരിച്ചു മോദത്തോടും
മററു പൂമാലത്തോഴർ പുഴവേ പോയാൾ, കൊണ്ടു
തെററന്നഗ്ഗൃഹം വിട്ടു ധീരോദാത്തയാം സതി.
ജയിക്കൂ രാജഭക്തി നാരിയായ് ജനിച്ചോളേ!
ജയിക്കൂ രാജസ്ഥാനസാമ്രാജ്യം രക്ഷിച്ചോളേ!
എത്രമേലമാവാസ്യക്കൂരിരുട്ടെതിൎത്താലു-
മുൾത്തിങ്കൾ മാൎഗ്ഗം കാട്ടും; പോക നീ സഹോദരി!
ചേലിൽ നിൻഭാരം സാക്ഷാൽ ശ്രീഭൂകാന്തനെങ്കില-
ക്കാളിന്ദീപ്രവാഹം നിൻ കാൽപ്പടം നനയ്ക്കുമോ?
കേവലം ഭീരുവല്ല നീയിപ്പോ,ളേതോ മഹാ-
ദേവതാചൈതന്യം നിൻ ദേഹത്തിൽ സ്ഫുരിക്കുന്നു! ൧൦

വീണില്ല ബോധം റാണി,ക്കപ്പൊഴേയ്ക്കുമങ്ങെത്തി
പാണിയിൽ ഖഡ്ഗം പൂണ്ട പാപികൾ രണ്ടാളുകൾ;
പ്രാണിപീഡാരാക്ഷസീപാണിപീഡനം കോലും
ക്ഷോണിതൻ കളങ്കങ്ങൾ; മൎത്ത്യമെയ്ക്കശാപ്പുകാർ;
കാലണയ്ക്കുവൻെറയും കണ്ഠഖണ്ഡനം ചെയ്യ
കാലനൂണേകീടുന്ന കാരിരുമ്പിൻതുണ്ടുകൾ.

കേറിനാർ തുറന്നിട്ട വാതിൽമാൎഗ്ഗമായുള്ളിൽ;
തേറിനാർ മഹാരാജ്ഞി സുപ്തയെ,ന്നനന്തരം
തൊട്ടിലിൽപ്പുതുക്കെപ്പോയ് നോക്കിനാരുറങ്ങുന്ന
കുട്ടിയെ-ദ്ദൈവത്തിന്റെ കോമളപ്രതിമയെ—
പാതിക്കൺമിഴിച്ചിട്ടും പാതി വാ തുറന്നിട്ടും
പാതിവെൺപൂപ്പുഞ്ചിരിപ്പാൽ മെയ്യിൽപ്പകൎന്നിട്ടും
ചേലിൽക്കേറംക്കയും ചെയ്താർ പൈതലിൻരണ്ടോമൃന്നോ
കാലണിത്തങ്കത്തളക്കാതിമ്പക്കിലുക്കങ്ങൾ.
ജന്തുജീവാപഹാരം നിത്യകൎമ്മമാമവരോ-
ടെന്തുതാനകാൎയ്യമും കേരംവിക്കം സാധിക്കാവൂ?
ചെന്തീക്കും ശുഷ്കമാകുമിന്ധനത്തൊടാം പ്രിയം;
ഹന്തകാമമന്നോ തുല്യം ഡിംഭനും സ്ഥവിരനും!
മറെറന്തുരപ്പൂ? രണ്ടു മാരണക്കാർകൊണ്ടലും
തെററന്നു ഹാഹാ! തൻ കൈമിന്നൽവാളുലയ്ക്കുന്നു;
താഴ്ന്നു ചെന്നൊന്നതിൽത്താരൊളിത്തങ്കത്തിന്റെ
പാഴററ വായ്പോരിളങ്കണ്ഠകന്ദളത്തിങ്കൽ.
തൃഷ്ണയാം പിശാചിയെത്തൃപ്തയാക്കാനക്രൂരർ
പൊട്ടിച്ചു ഗൌരീഗാത്രത്തേങ്ങതൻ മുറി രണ്ടും
ച്ഛററഭാഗവും കാണ്മൂ ശോണമാ,യുഴഞ്ഞിട്ട
തെററിപ്പൂക്കളാൽപ്പോലെ, ചെഞ്ചോരക്കണങ്ങളാൽ.
സ്വാമിക്കായ് പ്രാണാഹുതി ശൈശവത്തിലേ നൽകു-
മാമണിക്കുഞ്ഞിൻ ദേഹിയംബരത്തിൽപ്പാഞ്ഞുപോയ്
പുത്തനാം നക്ഷത്രമായ്—ദൈവത്തിൻ കരത്തിൽ നി-
ന്നിത്രിലോകി നേടിന കീൎത്തിമുദ്രയായ്—മിന്നി.
"ചങ്ങാതി! കാണെൻ വാളിൽച്ചായമേ പുരണ്ടില്ല;
മങ്ങാതെ കാച്ചട്ടെയോ തള്ളതൻ കഴുത്തു ഞാൻ?"
"വേണ്ട വേണ്ടപ്പാ! പോരും; വേണമെന്നാലെൻ വാളു
പൂണ്ടു പൊയ്ക്കൊൾകേവേണ്ടു മന്നവൻ തന്മുന്നിൽ നീ."
എന്നോതിക്കൊണ്ടു ദുഷ്ടർ തൽഗൃഹം വിട്ടീടിനാർ;
പൊന്നോമലാകും റാണിയും മൂൎച്ഛ വിട്ടെഴുന്നേററാൾ; ൧൫

ഭീമമാകുമക്കാഴ്ച ദേവിതൻ കനീനികാ-
തോമരംപോലെ കണ്ടാൾ; വാവിട്ടു മുറയിട്ടാൾ;

ഹീരതൻ. ലോകോത്തരസ്വാമിഭക്തിയോത്തപ്പോ-
ളാരുകൽമഗാത്രിക്കാധിയായിരം മടങ്ങേറി.
"എന്തപൂർവ്വസാഹസം ചെയ്തു നീ ഹാഹാ! ഹീരേ?
ഹന്ത! നിൻ പൈതലെൻെറ മൗഢ്യത്താൽ മരിച്ചല്ലോ!
ആരാനെൻറയും ക്ഷേമത്തിനായ് തൻകിടാവിനെബ്ബലി-
യ്ക്കാരേകും പെററമ്മമാർ? ഭീമം നിൻ സ്വാത്മത്യാഗം!
എൻകിടാവിൻെറ കുററം മന്നനായ്പ്പിറന്നതാം;
നിൻകിടാവെന്തു ചെയ്തു മൂഢഗർഭമായ്ത്തീരാൻ?
ഹാ, ജഗത്തിൻ മംഗലപ്പൊൻവാടാവിളക്കു നീ;
രാജസ്ഥാനേശവംശപ്രതിഷ്ഠാതയിത്രി നീ;
ത്യാഗസാമ്രാജ്യത്തിൻെറ ധന്യചക്രവർത്തിനി;
ഭൂഗർഭപൂർവ്വപുണ്യശുക്തികാമുക്താമണി!
ഹീരേ! മദ്വയസ്യേ! മൽസോദരി! മന്മാതാവേ!
പാരേഴരണ്ടാലും നിൻ പാദകാണിക്കയ്ക്കാമോ?
ഓമനേ! തനിത്തളിർത്തങ്കമേ! ഹാഹാ! നിൻെറ-
കോമളപ്പൂമെയ്യിലോ ഘോരമാം ഖഡ്ഗം വീണു?
പാതിയേ വിരിഞ്ഞുള്ളു പൈതലേ! നിന്മുട്ട നീ,-
യേതുമട്ടയ്യോ! പറന്നെത്തുന്നു വാനിൽപ്പിന്നെ?
നവ്യമാം സന്താനത്തിൻ നാമ്പടച്ചല്ലോ വിധി!
ദിവ്യനിർഝരവക്ത്രം ചെങ്കല്ലാൽ പട്ടുതല്ലോ!'
എന്നരച്ചു പിന്നെയും മോഹിച്ചാൾ മഹാരാജ്ഞി—

*  *  *  *  *

വന്നുദിക്കുമോ വേഗം വല്ലമട്ടിന്നും സൂര്യൻ? ൧൨

പോരും നീ ഞെളിഞ്ഞതു പൊട്ടക്കൂരിരുട്ടേ! നിൻ
മാരണശംഖൂതുന്ന മന്ദ്രമായ്പ്പൂങ്കോഴികൾ.
ധർമ്മദ്രോഹിയാം നിന്നെത്തച്ചുകൊല്ലുവാൻ തന്നെ
കർമ്മസാക്ഷിസ്വാമിതൻ കല്യാണകാല്യോദയം.
ചെന്തീയിൽപ്പഴുപ്പിച്ച മുദ്ഗരം ചിത്രായസം
നിൻതലയ്ക്കാഞ്ഞോങ്ങുന്നു ലക്ഷോപലക്ഷം വിഭു.
നിൻകള്ളക്കരിമ്പൂച്ചു നീങ്ങിപ്പോയ്? ലോകത്തിങ്ക-
ലംകുരിക്കയായ്വീണ്ടുമസ്തനിദ്രമാം ബോധം! ൧൩

അത്യുൽകടാംഹസ്സാഖിയപ്പോഴേ ഫലം കായ്ക്ക-
മിത്തത്വമാ പ്രത്യക്ഷം വ്യക്തമായ് വ്യാഖ്യാനിച്ചു.
യോഗ്യനായ് രാജ്യം വാഴും ദ്രോഹിതാൻ തസ്വാമിതൻ
പാഴ്ക്കൃതാന്തനെന്നപ്പോൾ പൌരന്മാർ ബോധിക്കയായ്;
തസുതൻതന്നെക്കൊൽവാൻ ധാർഷ്ട്യവാനാമപ്പാപി-
ക്കൌത്സുക്യം തലേട്ടിനം വാച്ചതും ധരിക്കയായ്.
സംഘംചേർന്നദ്ദുഷ്ടനെസ്സക്രോധം വധിച്ചാര-
സ്സംവത്സകാലോന്മീലച്ചണ്ഡസപ്താർച്ചിസ്സുകൾ.
ചേണററ സിംഹാസനം വാഴുവാൻ ദൈന്യം വാച്ച
റാണിയെത്താൻ കല്പിച്ചാർ രാജഭക്താഗ്രേസരർ. ൧൪

റാണിയും മന്ത്രീന്ദ്രരാൽ ചൂഴപ്പെട്ടടൻ ഹീര
വാണിടും ഗ്രുഢസ്ഥാനം പ്രാപിച്ചാൾ ദുഃഖാർത്തയായ്.
ശങ്കവിട്ടാമങ്കതന്നങ്കപര്യങ്കത്തിങ്കൽ
തങ്കുന്ന തൻകൺമണി രിംഖൽതങ്കക്കിങ്കിണി.
തന്റെ വംശസ്ഥാപനം സാധിച്ച തൻദാസിയെ-
യിണ്ടൽ പൂണ്ടശ്രു വാർത്തു മാറിൽച്ചേർത്തണച്ചവൾ
ഉണ്ടായ വൃത്തമൊട്ടുക്കോതിനാളൊരുമട്ടിൽ-
തൊണ്ടയിൽ തടഞ്ഞീടും വാക്കാലുമാംഗ്യത്താലും.
ആ വർത്തമാനം കേട്ടാളാദ്യന്തം മനസ്വിനി
ഭാവഭേദമേശാതെ, ധന്യയായ് സംതൃപ്തയായ്.
തന്മണിക്കുഞ്ഞിൻ നഷ്ടം തപ്തബാഷ്പം വീഴാതെ-
യമ്മങ്ക കാതാൽ വാങ്ങിജ്ജന്മസാഫല്യം പൂണ്ടാൾ.
'ഹീരേ! മദ്ധീരേ! പോകാം കോലകത്തേയ്ക്കെന്നോതു-
മാരാജ്ഞിയാളെത്തടുത്തപ്പുറമുണർത്തിനാൾ.
'സ്വീകരിച്ചാലും ശീഘ്രം! സ്വീകരിച്ചാലും ദേവി!
ലോകാനന്ദകന്ദമാമീയോമൽക്കിടാവിനെ.
ഈ മണിത്തിങ്കൾത്തെല്ലിൻ പൂനിലാവിനാൽ മേന്മേൽ
വ്യോമവും പാരും നേടും ശൈത്യവും ധാവള്യവും.
കുട്ടനെക്കൈയാൽ വാങ്ങിക്കൊണ്ടുപോയ് കൊട്ടാരത്തിൽ
ഭട്ടിനി! വളത്താലും! ഭാവുകം ഭവിക്കട്ടേ!
ഞാനെന്റെ ജന്മോദ്ദേശം സാധിച്ചോൾ; മേലെന്തെനി-
ക്കൂനമററനുഷ്ഠിപ്പാനൂഴിയിൽ കൃത്യാന്തരം?

അങ്ങതാ!—വാനത്തുനിന്നൻപാൎന്ന നിൻതായെ,യെൻ
മംഗലപ്പൊൻപൈതലേ! മാടി നീ വിളിക്കുന്നോ?
എന്മുലപ്പാൽ ഞാൻ നിനക്കേകുവാനിതാ വന്നു!
കണ്മണി! കരയാതെ കാൽക്ഷണം കിടക്കണേ!"
എന്നോതിയെങ്ങോ പോവാൻ തയ്യാറായ്നിന്നാൾ ഫീര;
തന്നോടു ചൊല്ലും തത്ത്വം രാജ്ഞിയും ധരിച്ചീല.
"ഫീരേ! ഹാ! ഫീരേ! നീയെന്തോതുന്നു പിച്ചും ഭ്രാന്തും?
പോരേ പോരെന്നോടൊപ്പം കോലകത്തേക്കെൻ സഖി!
ഇത്തങ്കത്തിനാരമ്മ നീയല്ലാതെന്നോമനേ!
ദുഗ്ദ്ധാന്നദാനംകൊണ്ടും മൃത്യുഭീത്രാണംകൊണ്ടും?
വാഴിപ്പൻ നിന്നെത്തന്നേ റാണിയായ് ഞാനെന്നിഷ്ട-
തോഴി!യയ്യോ! വേർപെട്ടു പോകൊല്ലേ! പോകൊല്ലേ! നീ!"
ഓരോന്നു ചൊന്നാൾ റാണി, ഫീരതൻ ചെവിക്കുള്ളിൽ
തീരെയാവാക്യങ്ങൾക്കു ചെന്നെത്താൻ സാധിച്ചീല;
സ്വാമിഭക്ത്യാദർശമായ് ശോഭിച്ചോരദ്ദാസിയാൾ
കാമമാത്മജപ്രേമം മൂർച്ഛിക്കും മാതാവപ്പോൾ. ൫൩

രാജ്ഞിയെസ്സാഷ്ടാംഗമായ് മേൽക്കുമേൽ വണങ്ങിയ
പ്രാജ്ഞി—പോരല്ലോ പ്രാജ്ഞ—യാസ്ഥലംവെടിഞ്ഞുടൻ
തോക്കു വിട്ടു പായുന്നീടുമുണ്ടയേക്കാൾ വേഗത്തി-
ലൂക്കെഴും സമീപത്തെയാററിൽപോയ്ച്ചാടീടിനാൾ.
പേർത്തുമാസ്ഥലത്തുണ്ടാം ബുൽബുദങ്ങൾ ചെയ്തതാ-
മൌർദ്ധ്വദേഹികപ്രസംഗാന്തത്തിങ്കൽ മാത്രമേ
റാണിക്കും മററുള്ളോൎക്കുമങ്ങെത്താൻ കഴിഞ്ഞുള്ളൂ;
ക്ഷോണി മന്ദഭാഗ്യയായ്; തദ്ദീപം പൊലിഞ്ഞുപോയ്.
ചെന്നവർ പുഴഗ്ഗുവക്കല്ലറയ്ക്കുകം ചേർത്താർ
കണ്ണുനീർക്കണക്കുടമുല്ലത്തുമലർമാല്യം.
ഏററവും വിലപിച്ചു വാങ്ങിനാർ പിന്നെത്തിരി,-
ച്ചാറേറാളമന്നയാത്രയെന്നല്ലോ പഴമൊഴി. ൫൪

* * * *

ഫീരയെദ്ദഹിപ്പിച്ച ദിക്കിൽത്തൽസ്മൃതിക്കായി-
ച്ചാരുവാമൊരാലയം റാണിയാൾ തീർത്തീടിനാൾ.

അന്നൻമരത്തെക്കാണാമാററുവക്കത്തിപ്പോഴും
മന്നാം പാന്ഥാശ്രമത്തിൻ മഞ്ജുളാലേഖ്യംപോലെ. ൧൭

—— (൧) ——

## ൯. മഹാമേരുവിൻെറ മനസ്താപം.

മേരുമേരുവെന്നുള്ള പേരുപൂ,ണ്ടില്ലേ മഹാ-
ചാരുരൂപനാമൊരു ശൈലരാജൻ?
അജ്ജഗജ്ജ്യോതിസ്സാകുമദ്രിതൻമേൽപ്പണ്ടൊരു
കൊച്ചുടയ്ക്കാക്കുരുവി ക്കൂടുകെട്ടി.
വേരിലും സ്കന്ധത്തിലും കൊമ്പിലും പൂതുമഞ്ഞ-
ത്താരിടതിങ്ങി നില്ക്കും കണിക്കൊന്നയിൽ
ഓമനമന്ദാകിനിത്തൂമലർമണംതൂകും
തൈമണിക്കുളിർക്കാററിൻ തലോടലേൽക്കെ
പാടിയും പക്ഷം വിരിച്ചാടിയും ബ്രഹ്മാനന്ദം
നേടിയും വാണീടുമച്ചെറുകിളിയെ
സ്വപ്നസൌഖ്യത്തിൽ നിന്നും ശ്രോത്രശല്യമാമേതോ
തപ്തദീർഘശ്വസിതം തടഞ്ഞുണർത്തി.

ആ നെടുവീർപ്പു സാക്ഷാലദ്രിസാമ്രാട്ടാം രത്ന-
സാനുവിൻ ഹൃത്തട്ടിൽനിന്നുയർന്നതത്രേ.
ആശ്ചര്യമത്യാശ്ചര്യമായതിൻ മൂലമെന്തെ-
ന്നാച്ചെറുപക്ഷിയോർത്തോർത്തമ്പരന്നു.
ഏതും പൊരുൾ തിരിയാഞ്ഞെരുമാ യാതനതൻ
ഹേതു ഹേമാദ്രിയോടു ചോദ്യംചെയ്തു.
“എന്തിതെന്തെൻപിതാവേ! കേൾപ്പതെൻചെവി? ദുഃഖം
നിന്തിരുമേനിയിലും നിലീനമെന്നോ?
സാനുവും നിതംബവും ശൃംഗവുമാമൂലാഗ്രം
നൂനമങ്ങേയ്ക്കു പൊന്നും മണിയുമല്ലേ?
സൂര്യബിംബവും സാക്ഷാൽ ശൌരിതൻ തൃച്ചക്രവു-
മാര്യനാമങ്ങേയ്ക്കിലാശകലമല്ലേ?

ഇത്രിലോകിത്തയ്യലിന്നങ്ങല്ലേ മാർത്തട്ടിലേ
മുത്തണി... ... ... ... ...യും കെടാവിളക്കും?
നന്ദനാരാമംവിട്ടു നാഥരൊത്തെത്തും നാക-
സുന്ദരിമാർക്കങ്ങല്ലേ സുഖൈകഗേഹം?
കാമമെന്തങ്ങേക്കിനിക്കൈവരേണ്ടതൊന്നുള്ളൂ
കാമനീയകക്കതിർക്കളിത്തിടമ്പേ?"

ഓതിനാൻ പ്രത്യുത്തരമുത്തമാദ്രീന്ദ്രൻ "അഴ-
ലേതെനിക്കെന്നോ? കേൾ നീ! കിളിക്കിടാവേ.
മുന്നം ഞാനുണ്ടായനാൾ മുറ്റുമെൻ മെയ്യിങ്കലും
നിന്നൊടൊപ്പം രണ്ടുസ്സൽച്ചിറകിരുന്നു.
അച്ചിറക്—അയ്യയ്യോ! മൽഭാഗ്യവിപര്യയമേ!—
വജ്രമുലച്ചു വെട്ടിക്കളഞ്ഞു ശക്രൻ.
ഞാനവനോടൊന്നിനും പോയതി,ല്ലെന്നനപായ-
മൂനപക്ഷമാക്കാനെന്നുഴറി വജ്രി.
ആവഴിക്കേറ്റു ഞാനും ഹാ! ശതകോടിപാത-
മാവതെ,ന്തന്നു മുതൽക്കിവണ്ണമായി.
എന്തിനു ദൈവമെനിക്കേകിയാപ്പക്ഷപുടം?
എന്തിനു പിന്നീടതു തിരിച്ചെടുത്തു?
സൂരദഗ്ദ്ധമാം പക്ഷം സുന്ദരം വീണ്ടുമാർന്നു
ശൂരസമ്പാതി വത്സൻ സുകൃതിതന്നെ;
ആവിധമൊരു മോക്ഷമാരെനിക്കേകുന്നു? ഞാൻ
ഹാ! വിധേ! ജീവച്ഛവം കടശ്ശിയോളം!
വാസവൻ വാരനാർകുലനാഥനെന്നൊത്തൻസുഖ-
വാസഗേഹമായ്ത്തീർപ്പൂ മഹാമദാന്ധൻ;
ആയിരമുണ്ടെങ്കിലുമക്ഷിയെന്നുരംത്തട്ടിലേ-
ത്തീയവൻ കാണുന്നീല ദയാദരിദ്രൻ.
ആർപ്പും വിളിയുമാളും തഡാധുക്കൾക്കെൻ നെടു-
വീർപ്പുകേൾപ്പാനുണ്ടാമോ ശ്രവണരന്ധ്രം?
വേണ്ട,വരെന്നെക്കൊണ്ടു മേൽക്കുമേൽ സുഖിക്കട്ടേ;
വേണ്ടുമട്ടതിൻപുണ്യമെനിക്കു ചേരും.
മുപ്പുരം ലോകങ്ങളേ മുറ്റുമിട്ടുലയ്ക്കവേ
ചിൽപുമാൻ ശർവ്വനെന്നെക്കുലവില്ലാക്കി
ഇന്ദ്രനെപ്പാലിച്ചില്ലേ? വൈനതാരന്നോട്ടിനം?
ഛിന്നപക്ഷനാം ഞാനോ? കുലിശഭൃത്തോ?

പാദപം പാദപമായ് നിൽക്കുകിൽക്കുളിർ നൽകും;
പാഴ്‌വിറകായ്പ്പതിച്ചാൽക്കുളിരകററും;
ചേലിലുമതിന്മട്ടു മാലിലും സത്തുക്കൾതൻ
ജോലിയൊന്നത്രേ നൂനം—പരോപകാരം.
ആകയാൽ ശതമന്യുവാശപോലെന്മെയ്യിൽ വാ-
ണാകവേ പുണ്യഫലം ഭുജിച്ചിടട്ടേ;
നഷ്ടമെല്ലാമങ്ങോർക്കും ലാഭമെല്ലാമെനിക്കും
വിഷ്ടപേശൻ നൽകുന്നു വിചിത്രവൃത്തൻ!
എങ്കിലും വല്ലപ്പോഴുമെൻ ചിറകില്ലെന്നുള്ള
സങ്കടംതള്ളിക്കേറിത്തലക്കൊള്ളുന്നു;
പക്ഷമൂലം ശൂന്യമായ്പ്പാർത്തുകാണവേ ചിത്തം
തൽക്ഷണം വല്ലായ്മയ്ക്കു വശപ്പെടുന്നു.
വത്സ! നീ പക്ഷം വിരിച്ചാടവേ നിന്നെക്കണ്ടു
മത്സമാധാനത്തിനൊരിടച്ചിൽ വന്നു.
പള്ളിവില്ലാഷീടിന ഭഗ്നനൊരമ്പായെന്നെ-
ത്തള്ളിവിട്ടീലല്ലോ! ഞാൻ തനിച്ചപാപി!!
അങ്ങനെയാണിരുന്നാലക്ഷണം വീണ്ടുമൊരു
ജംഗമമായേനേ ഞാൻ; ജയം പൂണ്ടേനേ.
അന്തരിക്ഷത്തിൽപ്പറന്നാനിമേഷം വാഴ്‌വാൻ
ഹന്ത! പററീലല്ലോ! ഞാൻ ഹതവിഭവൻ!
എന്നതുനിൻകാഴ്ചയാലെൻ മനമോർത്തത്രേ ഞാ-
നിന്നൊട്ടവീർപ്പിട്ടതെൻ സഹോദരനേ!
ഹാ! ചരമായ്പ്പിറന്നു ഞാൻ വെറുമചരമാ-
യീ ജഗത്തിലെത്രനാൾക്കഴിച്ചുകൂട്ടും?
ജന്മമയ്യയ്യോ! പാഴാമിമ്മലയ്ക്കുപയോഗം
പൊന്മണികളാലെന്തു വരേണ്ടതുള്ളൂ?
ഭാരമേ ഭാരമിവ പാരിനുമെന്നേനിക്കു-
മാരിവയ്ക്കായ്ത്തിരിച്ചെൻ ചിറകുനൽകും?
ഈ...െ നീ കേട്ടതാണ് [illegible] വേണ്ട; പാട്ടു
കീഴ്ക്കടെപോലെപാടിത്തകർക്കുക കുഞ്ഞേ!”

എവമോരോന്നുചൊല്ലിട്ടേവതാത്മാവാകുമ-
സ്ഥാവരസാർവഭൗമൻ വിരമിക്കവേ

"ദൈവമേ! നിഷ്പക്ഷൻ നീ; നിൻ വരവിതരണ-
മേവനിലും തുല്യം." എന്നൊട്ടുത്തുക്രറി
ത്രോടി വിട്ടത്തി വീണ്ടുമീശപരനെപ്പുകഴ്ത്തി-
പ്പാടിയുമാടിയുമപ്പുത്രി വാണു.

(0)

## ൧൦. ഒരു വീരമാതാവ്.

പെരുമ്പടപ്പൂഴി പടർന്നിരുന്ന
പെരുമ്പടപ്പൂഴിയിൽ മുമ്പൊരിക്കൽ
കോയിക്കലെച്ചായ്യുമേറേത്തിനായ്ച്ചെ-
ന്നിരുന്നു രാജന്യകുമാരനേകൻ. ൧

അടക്കലും തേടിനൊരഗ്രജക്ക-
ളനന്തരോദന്തമറിഞ്ഞിടാതെ
പൊന്നുണ്ണിതൻ പൂങ്കവിളം വിട്ടിരുന്നു
താരുണ്യമപ്പിച്ച ചുമപ്പുപായം. ൨

ദുരന്തചിന്താവിഷമജ്വരത്താൽ
ദൂനൻ നൃപന്നപ്പൊളടിക്കലത്തിൽ
കായം കുറെ കൈക്രിയ കാട്ടിയാലും
പ്രാണൻ രണക്ഷോണിയിലായിരുന്നു. ൩

മനസ്വിനീമൌക്തികമാലയായ
മാടക്ഷമാമണ്ഡലഭാഗ്യലക്ഷ്മി
തൻതൈക്കിടാവിങ്കലണച്ചിരുന്നു
താൽപര്യവിസ്താരിതദൃഷ്ടിപാതം. ൪

ഓടിക്കിതച്ചെത്തിന ദൂതനേക-
നൊരോലയപ്പോൾത്തിരുമുമ്പിൽവച്ചു:
അവന്റെ കണ്ണീരിൽ നനഞ്ഞൊരക്ക-
ത്തല്പപ്രകാശാക്ഷരമായിരുന്നു. ൫

ഒററക്കരം സ്വല്പമൊരന്നഗോളം;
മറേറക്കരം മർമ്മഗപത്രബാണം;—
ഇമ്മട്ടിലേന്തും പ്രഭുവിൻ വയസ്സ-
ന്നേറെക്കവിഞ്ഞാൽപ്പതിനെട്ടുമാത്രം! ൬

സ്വഭർല്ലലാടാക്ഷരമാലതൻെറ
സൂക്ഷ്മപ്രതിച്ഛന്ദകമെന്നപോലെ
കാണായൊരപ്പത്രമെടുത്തുനോക്കീ
കരംത്തുടിപ്പേറിന കാശ്യപീന്ദ്രൻ. ൭

“പകച്ചിറങ്ങിപ്പടവെട്ടിയെൻെറ
രണ്ടേട്ടരും പെട്ടരുളീക്കഴിഞ്ഞു;
അങ്കം നടക്കുന്നു മുറയ്ക്കു; തായേ!
ഞാനെന്തുമേൽ വേണ്ട,മതോതിയാലും.” ൮

എന്നോതി വീരപ്പേറിയിടയ്ക്കു വാക്കു
തട്ടിത്തടഞ്ഞോരു കഴുത്തുനീത്തി
തപ്താശ്രു തങ്ങും മിഴിരണ്ടുമോമൽ-
ത്തങ്കക്കുടം തായുടെ നേക്കയച്ചു. ൯

സന്ധ്യാംബരംപോലെ മകൻെറ നോട്ടം
ശങ്കാതമിസ്രാങ്കമിയന്നു കാൺകേ
തണ്ടാർ തള്ള,ന്നാമ്പൽവിരിഞ്ഞിടാത്ത
വാപിക്കു നേരായ് ജനനിക്കു വക്ത്രം. ൰

ആ വീരമാതാവിനതേവരയ്ക്കു-
മപത്യവാത്സല്യമനോരമങ്ങൾ
ആ ലാക്കിൽ നേത്രങ്ങൾ പകൻറു കാണാ-
യാക്ഷേപത്രക്ഷേക്ഷണദക്ഷിണങ്ങൾ. ൰൧

വളഞ്ഞ ചില്ലിക്കൊടി ചൊവ്വിൽ വച്ചും
വഹ്നിസ്ഫുലിംഗം മിഴികൊണ്ടുതിർത്തും
മകൻെറനേർക്കമ്മ വലിച്ചുവിട്ടാൾ
വാഗ്രൂപമായുള്ളൊരു വജ്രബാണം. ൰൨

"എന്തോതി നീയെൻ മകനേ? 'മരിച്ചു
രണ്ടേട്ടരും; ഞാനിനിയെന്തുവേണം?'
എന്നോ നിനക്കമ്മയെ—യെന്നെ—നോക്കി-
ച്ചോദിക്കുവാൻ തോന്നിയ ചോദ്യമിപ്പോൾ? ൩൩

ആദ്യം കുലോദ്ധാരകരാകുവാൻ ര-
ണ്ടാണ്മക്കളുണ്ടായ് ച്ചരിതാൎത്ഥയാം ഞാൻ
തദ്ദൃഷ്ടിദോഷം മറവാനൊടുക്കം
പെൺപെട്ടയെപ്പെററൊരു പൊട്ടിയായി! ൩൪

കാൎയ്യങ്ങളും പൂരുഷനെന്നു തോന്നി;
കാൎയ്യം വരുമ്പോളൊരു ഭീരുമാത്രം!
തങ്കത്തിനും പൂച്ചിനുമുള്ള ഭേദം
ശാണോപലാന്ദോളനവേള കാട്ടി!! ൩൫

അന്തഃപുരത്തിന്നകമക്കിടാവു
കണ്ണും നിറച്ചിന്നു കരഞ്ഞിടട്ടേ;
അല്ലാതെയെന്തെൻ രസനയ്ക്കുരയ്ക്കാം?:—
അവീരയാം ഞാനസഹായയല്ലോ. ൩൬.

'ഞങ്ങൾക്കു മാനം കുലദൈവ'മെന്നു-
ള്ളാദൎശവാക്യം പൊരുളുള്ളതാക്കി
മാടക്ഷമാനാഥരിതേവരെയ്ക്കും
വാണാർ; അതയ്യോ! നിഗദോക്തി മേലിൽ!! ൩൭

തടുത്ത നിൻ ജ്യേഷ്ഠരെ വെട്ടിവീഴ്ത്തി-
സ്സാമൂതിരിപ്പാടടരാടിടുമ്പോൾ
കണ്ണുംമിഴിച്ചിങ്ങനെ നിൽക്കയെന്നോ
കൎത്തവ്യമൌഢ്യാന്ധരിലഗ്രഗൻ നീ? ൩൮

തേജോധനം ക്ഷത്രിയജന്മമാണു
ജഗത്തിൽ നീയിന്നു ധരിപ്പതെങ്കിൽ
എൻപൈതലേ! നിൻ കരളിന്നിതല്ല
സന്ദേഹദോലാവിഹൃതിക്കു കാലം. ൩൯

ദൂരത്തിലെങ്ങോ പടഹോച്ചാല്യ,മിങ്ങു
പൊക്കുന്നു വെള്ളക്കൊടി നിൻകപോലം!
ഇത്താളിലോ മാററലർ നിൻകുലത്തിൻ
കീർത്തിക്കൊലച്ചീട്ടു കുറിച്ചിടേണ്ടൂ? ൨൦

ഈ മാടരാജാന്വയ, മെൻെറ കുക്ഷി,
മരിച്ചൊരേട്ടുക്ക് സഗർഭ്യഭാവം,
നിൻജന്മ,മിച്ചൊന്നതിനൊക്കെ മേന്മ-
യേകുന്ന ഘണ്ടാപഥമേകമല്ലോ! ൨൧

ശ്വാസംവിടും ശുഷ്ക്കശവങ്ങളെത്ര
മണ്ണോടു മണ്ണായ് മറവാന്നിടാതെ
പെററമ്മയാം പാരിനു മാലണയ്ക്കൂ
ഭൂയിഷ്ഠദുർഗ്ഗന്ധമലീമസങ്ങൾ! ൨൨

അഖണ്ഡചൈതന്യജനസ്സമൂല-
മക്ഷയ്യസൽക്കീർത്തിവപുസ്സു നേടി
കാലാജ്ഞലംഘിപ്പവരേറെയില്ല
കല്യാണധാമാക്കൾ മൃകണ്ഡുപുത്രർ. ൨൩

ശ്വസിച്ചു ചാകുന്നതിലെത്രമെച്ചം
മരിച്ചു ജീവിപ്പതു മന്നിടത്തിൽ!
അതോർത്തു നീ ചെയ്യുക നിൻെറ ധർമ്മം;
അങ്ങേപ്പുറത്തേക്കധികാരി ദൈവം! ൨൪

മാടക്ഷിതിദ്രൗപദിതൻപുകൾപ്പു-
ട്ടരാതിദുശ്ശാസനനാരഴിക്കും?
അസ്സാദ്ധ്വിതന്നാർത്തനിനാദമെത്തീ
പൂർണ്ണത്രയീശശ്രുതിമണ്ഡലത്തിൽ.” ൨൫

ആദ്യത്തിൽ നിന്ദാരസതിക്തമായു-
മനന്തരം വത്സലരുച്യമായും
തൻമാതൃവാഗാമകീഫലത്തെ
മന്നൻെറ കണ്ണും സുഖമായ് ഭുജിച്ചു. ൨൬

അടിക്കലം വിട്ടെഴുന്നേററു ശീഘ്രം
കൈവററുകൂടിക്കഴുകാതെ മന്നൻ
തൻവാൾ വലിച്ചൂരിയുലച്ചുകൊണ്ടു
സാംഗ്രാമികക്ഷോണിയിലേക്കു പാഞ്ഞു. ൨൭

കണ്ണീർക്കണത്താൽ നനയാതിരുന്നാ
കൈയക്കുമാരൻ രണഭൂവിലെത്തി
പ്രക്ഷാളനംചെയ്തു വിപക്ഷസേനാ-
കണ്ഠസ്ഥലീഗൈരികനിർഝരത്തിൽ. ൨൮

അടക്കുളപ്പോയ്കയിലുല്ലസിച്ചോ-
രരാതിഭൂപാലയശോമൃണാളം
അന്നാൾ ബുഭുക്ഷയ്ക്കടിപെട്ടിരുന്നൊ-
രാ രാജഹംസം വഴിപോലശിച്ചു. ൨൯

രണാങ്കണത്തിങ്കലസൃക്കളേററു
വീണാൻ നൃപൻ സാധിതപൂരുഷാർത്ഥൻ;
കല്യാണമാല്യം ജയലക്ഷ്മി ചാർത്തി
വീരവ്രണം മിന്നിന തൽഗളത്തിൽ. ൩൦



## ൧൧. തത്വചിന്ത.

മന്നവൻ തന്മുടിത്തങ്കക്കിരീടത്തിൽ
മിന്നിത്തിളങ്ങുന്ന വൈരങ്ങളേ!
ഒന്നു വല്ലപ്പോഴുമോർക്കപോലുമി-
ല്ലുന്നതർ നിങ്ങൾ കഴിഞ്ഞ കാര്യം.
ആദിത്യരശ്മിയടുക്കലണയാത്ത
പാതാളലോകപ്പടുകുഴിയിൽ
കൂരിരുട്ടിൽപ്പെട്ടു, ദുർവിഷക്കാറേററു,
ചേറിൽപ്പുതഞ്ഞോരു മേനിയുമായ്
അങ്ങങ്ങോ ദൂരത്തനേകായിരം വർഷം
മങ്ങി മയങ്ങിക്കിടന്നോർ നിങ്ങൾ.

സാഹസവൃത്തിയിൽ സാധകം ചെയ്യോരാ
ലോഹഖനിക്കൂലിവേലക്കാരൻ
കഞ്ഞികുടിക്കാതെ കാഴ്ചം വയറോടു
പഞ്ഞത്തുണിക്കീററയിൽച്ചുററി
താഴത്തിറങ്ങിത്തളരാതെ നിങ്ങളെ-
ത്തപ്പിയെടുത്തു കരയ്ക്കു കേററി
ശാപവിമോചനം നിങ്ങൾക്കു നൽകിയാ-
ത്താപസപ്രായൻ കൃതാർത്ഥനായി.
ഹാ! നിങ്ങൾ— വജ്രഹൃദയങ്ങൾ—തെല്ലുമ-
പ്രാണിദയാർദ്രനെച്ചിന്തിച്ചീല.
അന്യോപകാരികൾക്കായത്തുകൊണ്ടെത്തും
ഖിന്നതയില്ലവനിത്ദിനവും
നിങ്ങൾക്കു സോദരരായോരെ മേന്മേലാ
വൻകുണ്ടിൽ നിന്നു കരേററിടുന്നു!
നിങ്ങൾക്കു മാതാവാമാകരഭൂവില്ലേ?
മംഗലശീലയാമാക്ഖനിയാം
നിങ്ങൾ വിധിബലം മൂലമിന്നാന്നിടും
തുംഗമാം സ്ഥാനവും നന്ദികേടും
കേൾക്കുകിൽ സന്തോഷസന്താപബാഷ്പങ്ങൾ
വാക്കും സമ്മിശ്രമായ് കണ്ണിൽനിന്നും.

വാർമഴവില്ലൊളി നാലുപാടും വീശു-
മോമനസ്ത്രീമക്കമലങ്ങളേ!
പാൽക്കടൽപ്പെൺകടക്കൺമധു സേവിച്ചു
കീഴ്ക്കടെ തീരെ മറന്നിടൊല്ലേ!
ആയൊളി തെല്ലൊന്നകത്തേക്കും പാറിപ്പി-
നല്ലെന്നാൽ നിങ്ങൾ കരിക്കട്ടകൾ!
ഓമനസ്സീമന്തിനീമണിയാളുടെ
കോമളകൈശികതല്ലജത്തിൽ
വാനത്തുഷസ്സിൽദ്ദിനമണിപോലേറും
വാസനറോസാമലരുകളേ!
തിങ്കൾമുഖിമണിയാൾതൻ വലമ്പിരി-
ശ്ശംഖൊളിക്കണ്ഠമതല്ലികയിൽ

വണ്ണവും വണ്ണവും ചേൎന്നു വിളങ്ങിടും
വെൺനറുമെഴുകുതിരിക്കല്ലുകളേ!
കാന്തമാർതങ്കലത്തങ്കപ്പതക്കത്തിൻ
മാന്തളിർച്ചെഞ്ചൊടി... ...കണക്കേ
ദപ്പണക്കുപ്പികൾക്കുള്ളിൽത്തിളങ്ങിടു-
മത്ഭുതമുന്തിരിസ്സത്തുകളേ!
പൈമ്പാൽമൊഴിയാളിളങ്കൈവിരലുകൾ
കമ്പികൾതൻവഴിക്കോടിക്കവേ
ഭൂരിപീയൂഷത്താൽക്കണ്ണംകുളിപ്പിക്കും
വാരൊളിത്തങ്കവിപഞ്ചികളേ!
നട്ടുവളത്തിയൊരുദ്യാനപാലനോ
മുങ്ങിയെടുത്തൊരു മുക്കുവനോ
യന്ത്രം കറക്കിവിടും പണിക്കാരനോ
ഹന്ത! വാദ്യം തീക്കും ശില്പിതാനോ
നിങ്ങളാലോക്കപ്പെടുന്നില ലേശവു,-
മിങ്ങനെ തന്നെയോ ലോകധമ്മം?
നന്ദിയാം വാക്കിലേ രണ്ടക്ഷരങ്ങളിൽ
മിന്നും പൊരുളിനെക്കൈതൊഴവിൻ!

എന്തിനു ഞാനിതുരയ്ക്കുന്നു? ചിന്തിച്ചാ-
ലെന്തുണ്ടിവയ്ക്കുമെനിക്കും ഭേദം?
കല്ലോ, കരടോ, കടലാസ്സിയോ, കള്ളി-
മുള്ളോ, മുരിങ്ങയോ, മൂക്കപ്പൊന്തോ,
ഈയലോ, പാററയോ, മൂട്ടയോ, ഞാഞ്ഞൂളോ,
പേനോ, കൊതുകോ, കുഴിയാനയോ,
മറേറാ വടിവാന്നു ഹാ! ഹാ! പട്ടുകുഴി-
പററിക്കിടന്നോരു പാപിയെന്നെ
അങ്ങങ്ങോ ദൂരത്തുനിന്നു തിരഞ്ഞെടു-
ത്തിങ്ങനേ പൊക്കിക്കരയ്ക്കുകേററി
എൻതമ്പുരാനേ! ഭഗവാനേ! പോററി! നീ
നിൻ തിരുവുള്ളപ്പെരുവെള്ളത്തിൽ
തേച്ചുകഴുകിത്തുടച്ചു വെടിപ്പാക്കി-
യാശ്ചര്യമാകുമീ രൂപമേകി

സർവ്വചരാചരസാമ്രാജ്യപ്പൊൻചെങ്കോ-
ലെൻ വലങ്കൈയിൽ സമർപ്പിച്ചീലേ?
മോഹാന്ധകൂപത്തിൽ മുങ്ങിയും പൊങ്ങിയും
ഹാ ഹാ! കൃതഘ്നശിരോമണി ഞാൻ
സത്യസ്വരൂപനേ! സർവ്വലോകങ്ങൾക്കും
കർത്താവേ! ഭർത്താവേ! സംഹർത്താവേ!
രക്ഷിതാവങ്ങയെയോർക്കാതെയെൻജന്മം
കുക്ഷിംഭരിയായ്ത്തുലയ്ക്കാമെങ്കിൽ
കല്ലിനും പൂവിനും നന്ദിയില്ലെന്നു ഞാൻ
ചൊല്ലുന്നതിൽപ്പരം മൌഢ്യമുണ്ടോ?
എന്നെ ഞാൻ നന്നാക്കാനോർത്താൽ മതി; പിന്നെ-
യന്യവസ്തുക്കളും നേരെയാകും.
ശ്രീമൽക്കമലമേ! റോസേ! നവമുത്തേ!
കോമളമുന്തിരിസ്സത്തേ! വീണേ!
നൂനം ഭ്രാതാക്കളേ! നിങ്ങളെശ്ശാസിപ്പാൻ
ഞാനല്ലധികാരി; തെററിപ്പോയി.
മാപ്പെനിക്കേകുവിൻ! നാമെല്ലാം നന്നാവാ-
നൊപ്പം കനിയട്ടെ ചിത്സ്വരൂപൻ.



## ൧൨. കാവ്യപ്രഭാവം.

തപമനവധിചെയ്തു താന്തനായി-
ത്തനതുടജത്തിൽ വസിച്ചിരുന്ന ശുക്രൻ
ഭയദമൊരശരീരിവാക്കുകേട്ടാൻ
പ്രളയഘനാഘനഗർജ്ജനംകണക്കേ. ൧

"ബലി പടയിൽ മരിച്ചു; പേർത്തുമങ്ങേ-
പ്പെരുമ നിലച്ചു; ജയിച്ചു ദേവരാജൻ;
കഥയിനിയുമിതൊട്ടറിഞ്ഞതില്ലേ?
കവിയഥവാ പകലും കിനാവുകാണ്മോൻ! ൨

കരുതുക കരണീയം" എന്ന വാക്യം
കടുവികടസ്ഫുടമുത്തരോത്തരോച്ചം
ജവമൊടു ഗഗനത്തിൽനിന്നുയർന്നു
ജലധിയിൽനിന്നു ഹലാഹലംകണക്കെ. ൩

(യുഗ്മകം)

മുഖരിതഹരിദന്തമാവചസ്സിൻ
മുഖവുരയാം ചെറുവാക്യമൊന്നുമാത്രം
മുനിയുടെചെവിയിൽത്തറച്ചു മുറവും
മുനയൊരു മൂന്നുകലർന്ന വേലുപോലെ. ൪

ഭൃശമുടനൊരുഞെട്ടൽ ഞെട്ടി,വാനിൽ
ഭ്രുവു നിലവിട്ടു പകച്ചുനോക്കിനിന്നു;
വിളറി കവിൾ; വിയർത്തു നെററി; മങ്ങീ
മിഴി;ഗതചേതനനായി മാമുനീന്ദ്രൻ. ൫

പുനരപി ധൃതസംജ്ഞനായ ദാന്തൻ
സ്ഫുടമിടനെഞ്ഞടി വിട്ടുമാറിടാതെ
ഒരുവിധമെഴുനേററു ചിന്തചെയ്താ-
നൊടുവിൽ—"ഇതെന്തൊരകാലവജ്രപാതം? ൬

ബലി-ശരി,മമ ശിഷ്യൻ-ഏതുദിക്കിൽ-
പ്പടയവനിപ്പൊ?ഴരാതിയേതൊരുത്തൻ?
അടരിനു വഴിയെന്തു? തോൽവിയെന്ന-
ല്പപമുതിക്രൂടിയതേതുമട്ടിൽ നൽകി? ൭

വിധി,നിജതനയൻ സനൽക്കുമാരൻ
വിധൃതവിരോചനസഖ്യനെന്നുകാണ്മൂ;
അഴൽ മഹിതകയാധുജാനായത്തി-
ന്നരുളുകയില്ലസുരാരി സത്യസന്ധൻ; ൮

വിഭു ബലി തനതിഷ്ടദേവനെന്നായ്
വിഷമശരാരിയെ വിശ്വസിച്ചിരിപ്പൂ;
ദൃഢമവനൊടു വൈരഹേതു സൃഷ്ടി-
സ്ഥിതിലയകൃത്തുകൾ മൂന്നുപേർക്കുമില്ല. ൯

(യുഗ്മകം)

അസുരരൊടു സുരർക്കു ചേർച്ച പാർത്താ-
ലസുലഭമെങ്കിലുമസ്സഹോദരന്മാർ
അവികലമൊരു സന്ധിചെയ്തുകൊണ്ടി-
ന്നടരവർതമ്മിലുമത്ര ശീഘ്രമല്ല. ൧൦

ശതമഖനൊരുവേള പോരിടട്ടേ;
ശകലിതമാവതവൻറെ ഗാത്രമല്ലേ?
ഇഹ ബലി മൃതിയാൻപോലും! എന്തു-
ണ്ടിനിയധരോത്തരമൊന്നെനിക്കുകേൾപ്പാൻ! ൧൧

കളവു പറകയോ കടന്നൊരുത്തൻ?
ഖലനവനെൻകഥ കേട്ടുകേൾവിയില്ലേ?
വഴിയതിനുമരിപ്പും; എങ്ങു നിന്നോ
വരുവതു വന്നു; ചുരുക്കമെത്രതന്നേ.” ൧൨

അരഞൊടിയിട താൻ സമാധിയാർന്നാ-
ലറിയുമശേഷ;മതിന്നു ശക്തിയെന്യേ
പരമതുമിതുമേവമോർത്തു ചിന്താ-
പരവശനായ് ഭഗവാൻ പരാപരജ്ഞൻ. ൧൩

മമതയിൽ മനതാർ മയങ്ങി മായാ-
മലിനമഹാന്ധുവിലന്ധനായ്പ്പതിച്ചാൽ
മറയുടെ കര കണ്ട മാമുനിക്കും
മനുജകൃമിക്കുമശേഷമെന്തു ഭേദം? ൧൪

“ഇവിടമിനിവെടിഞ്ഞു ശിഷ്യരെക്ക-
ണ്ടിതിനുടെ മേല്പണി നോക്കിടേണ”മെന്നായ്
ഝടിതി മുനി നിനച്ചു ചെന്നുചേർന്നു
ചരമശിലോച്ചയചാരുശൃംഗഭൂവിൽ. ൧൫

മയനുടെ കരശില്പസീമയായും,
മഹിതമഹീധരമൌലിഭൂഷയായും,
അവിടെയതിമനോജ്ഞഹർമ്മ്യമൊന്നു-
ണ്ടരിയ വിരോചനജാധിവാസഗേഹം. ൧൬

ചപലത ലവമററു മിന്നുവോരാ-
ച്ചരമഗിരീശ്വരശാശ്വതാർക്കബിംബം
കടുതരവിവൃതാസ്യമാം തമസ്സാൽ
കബളിതമായ്ക്കരിതേച്ചപോലിരുന്നു. ൧൭

തുരുതുരെയവിടത്തിൽ നിന്നുപൊങ്ങും
തുമുലരവം, മുനിയൊട്ടടുത്തനേരം
കടലിന്റെയിരമ്പലല്ല മററും
ക്രുദ്ധഭുഗരാതിവിലാപമെന്നറിഞ്ഞു. ൧൮

തവിടുപൊടിതകർന്നു താഴെവീഴും
തനതുമനോരഥമേട നോക്കിനോക്കി
തരളമതി തപസ്വി പാഞ്ഞുചെന്നു
ദനുജകുലാധിപരാജധാനിതന്നിൽ. ൧൯

അതിനകമുശനസ്സണഞ്ഞനേര-
ത്തഹഹഹ! കണ്ടൊരു കാഴ്ചയെന്തുചൊൽവൂ!
കഠിനം!—അസുരർതന്നവസ്ഥയാകും
കരളുരുകുംപടി കഷ്ടമായിരുന്നു. ൨൦

ഉടലൊടു തല വേർപിരിഞ്ഞു, വക്ഷ-
സ്സുടവുകലർന്നു, കരോടി ചൂർണ്ണമായി,
കഴൽ കരമിവ യ,ററസൃക്കിൽമുങ്ങി-
ക്കവി പല ശിഷ്യകളേബരങ്ങൾ കണ്ടു. ൨൧

നടുപടവിയിൽ വിലുചിത്തി, ജംഭൻ,
നമുചി,വലൻ,മുതലായ സൈന്യനാഥർ
തടിയിടിപൊടിയായ്ക്കിടപ്പൂ ഹാ ഹാ!
തപനതനുജനികേതനാദ്ധ്വനീനർ. ൨൨

വളരെയസുരവീരർ ഗോർദ്ദമന്ത്രം
വപുയിവ വൈകൃതമായ് വെളിക്കു ചിന്നി
ചുടുനിണവുമണിഞ്ഞു ഹാ ശയിപ്പൂ
ചുവടുമറിഞ്ഞ മരാമരങ്ങൾപോലെ. ൨൩

അതുപൊഴുതു,മധീശരായിരുന്നോ-
രവരെയകമ്പടിസേവചെയ്തുകൊൾവാൻ
ബഹുഭടർ കതികൊണ്ടു തുള്ളിനില്പൂ,
വെറുമപമൂർദ്ധകളേബരാവശിഷ്ടർ! ൪൪

തടവിനിടപെടാതെ സഞ്ചരിക്കും
ദനുജബലം സകലം സമൂലഘാതം
ശിവശിവ! ചിതറിക്കിടപ്പു ചുറ്റും
ശിലയിലടിച്ചുതകൎന്ന കപ്പൽപോലെ. ൪൫

ദനുസുതരിതുമട്ടു താറുമാറായ്-
ത്തറയിൽ മറിഞ്ഞു മലൎന്നൊരന്നികേതം
പരമരമനയെന്ന മട്ടുമാറി-
പ്പുട്ടചുടലക്കളമായ് ച്ചമഞ്ഞിരുന്നു. ൪൬

അതിനകമൊരിടത്തസഹ്യമോപ്പാ-
നസുരകുലേശനവാപ്തകാലധൎമ്മൻ
ശിഥിലതനു കിടപ്പു ജിഷ്ണുശസ്ത്രം
ചിറകു മുറിച്ച ശിലോച്ചയം കണക്കേ. ൪൭

ധമനിനിരയരഞ്ഞു, സന്ധിബന്ധം
തവിടു പൊടിഞ്ഞു, വെളിക്കു ബുക്ക ചാടി,
ഗളമിടയിൽ മുറിഞ്ഞു, തുണ്ടുതുണ്ടായ്-
ക്കരളു ഞെരിഞ്ഞു, കശേരുകാസ്ഥി പൊട്ടി, ൪൮

തലയുടെ വെളിയോടുടഞ്ഞു, ചുറ്റും
തറയിലതിന്നകമാൎന്ന ചോര ചിന്നി,
നലമുടയ മുഖം ചതഞ്ഞു, ഹാ ഹാ!
നയനമുടഞ്ഞു, രദോൽക്കരം നുറുങ്ങി, ൪൯

പരവശനിലയിൽ പ്രതിപ്രതീകം
പരപരിഭൂതി പരം വിളിച്ചുചൊല്ലി
ഒരു കണപമെഴുന്നതാണു ദൈത്യ-
ക്കടയവനാം ബലിപോലും!—എന്തു മാററം! ൫൦

(വിശേഷകം)

തുട്ടതുടെയൊരിടത്തൊഴുക്കിയന്നും,
തചരിതമിരുണ്ടൊരിടത്തു കട്ടയായും,
സ്ഫുടതരമതിൽനിന്നു ചെമ്പരുത്തി-
പ്പൂമലർനീരെതിർചോര ചിന്നിടുന്നു. ൰൧

ബലിമഹിഷി വിശിഷ്ടയായ വിന്ധ്യാ-
വലി പതിതൻ വികൃതോത്തമാംഗപിണ്ഡം
മടിയിൽ മമതയാന്നെടുത്തണച്ചും,
മനതളിർ മൂർഛയിൽ മഗ്നമാക്കിവച്ചും, ൰൨

വിധിയെയപലപിച്ചു, മാത്തനാദം
വിവിധമുയത്തിയു, മശ്രുധാര വാർത്തും,
തളിരൊളിതനു തല്ലിയും തൊഴിച്ചും,
തറയിലുരുണ്ടു പിരണ്ടു കേണിടുന്നു. ൰൩

(യുഗ്മകം)

അഴൽനിഴൽ കണികണ്ടിടാതിരിപ്പോ,-
നസുരജഗത്തിനനന്തരാവകാശി,
അരികിൽ മുറയിടുന്നു ബാണനും വീ-
ണഹഹ! കിശോരനപേതതാതപാദൻ. ൰൪

അചലമതി ജിതേന്ദ്രിയൻ ഗഭീര-
ക്കണിമണി തുല്യസുവർണ്ണചൂർണ്ണഖണ്ഡൻ
ഭൃഗുവിനുമവയൊക്കെ നോക്കിയപ്പോൾ
ഭൃശമഴൽ വന്നു; വരാതെയെന്തുചെയ്യും? ൰൫

പലതവണയതിന്നുമുമ്പുമോരോ
പടയിൽ മഹാശികളോടു തോററു മാറി
അസുരരവശരായ്ത്തിരിച്ചനാളു-
ണ്ടവയെ മഹർഷിയപസ്മരിച്ചതല്ല. ൰൬

അടരിരുതലവാളതിൽപ്പെടുമ്പോ-
ളുപജയമാക്ക വരില്ല; വന്നിടട്ടേ;
പരമൊരുവക ഭംഗമിന്നതെന്നായ്
ബലിയറിയി,ല്ലതുമന്നറിഞ്ഞിടട്ടേ; ൰൭

അഴൽവരുമൊരുവനു; വന്നുവെന്നാ-
ലതിനൊരുമാതിരി കൈകണക്ക കാണും;
ഇരുളധികമെഴും കറുത്തവാവി-
ന്നിരവിലുമിത്തിരി നാട്ടുവെട്ടമുണ്ടാം; ൩൮

അടിമുതൽ മുടിയോളമററമററു-
ള്ള ശരണഭാവമദൃഷ്ടപൂർവ്വമേവം.
അസുരസമുദയത്തിനാകമാനം
ഹതവിധിനൽകിയതന്നൊരിക്കൽ മാത്രം. ൩൯

(വിശേഷകം)

തുരുതുരെ മിഴിനീർ വഴിഞ്ഞിടും മെയ്
തുകിലിനെഴന്നൊരു തുമ്പിനാൽ തുവർത്തി
വലിയൊരു നെടുവീർപ്പുമിട്ടു വിന്ധ്യാ-
വലിയുടെ മുന്നിലണഞ്ഞു മാമുനീന്ദ്രൻ. ൪൦

“കരുണയൊടണിമെയ് തലോടി, വത്സേ!
കരയരു”തെന്നു പറഞ്ഞുകൊണ്ടു കാവ്യൻ
കരതലമവൾതൻ ശിരസ്സിൽ വച്ചാൻ;
കമനിയുമർദ്ധഗതാസു കൺ മിഴിച്ചാൾ. ൪൧

വിരവൊടു മിഴിരണ്ടുമോമനക്കൈ-
വിരലുകൾകൊണ്ടു തുടച്ചു മുന്നിൽ നോക്കി
കുലഗുരു സവിധസ്ഥനെന്നറിഞ്ഞ-
ക്കുവലയദൃക്കെഴുന്നേററു കൂപ്പുകൈയായ്. ൪൨

ജലമൊരുപടി ശീഘ്രമർഘ്യപാദ്യാ-
ചമനവിധിക്കുതകുന്ന നേത്രയുഗ്മം
അരിയ ഗുരുപദങ്ങളിൽപ്പതിപ്പി-
ച്ചരിവയർമുത്തഭിവാദ്യമാചരിച്ചു. ൪൩

“മതി മതി മകളേ! വിഷാദ”മെന്നാ-
മ്മതിമുഖിയാളൊടു ഗൽഗദസ്വരത്തിൽ
അരുളി നിജകരങ്ങൾ മൌലിയിൽ ചേ-
ർത്തവളെ നിതാന്തമനുഗ്രഹിച്ചു ദാന്തൻ. ൪൪

കവിയുടെ കരുണാബലത്തിനാൽ തൻ-
കടനനിരുദ്ധഗളത്വമൊട്ടുമാറി
കരളെരിയുമൊരന്നരാംഗി ബാഷ്പ-
സ്ഖലിതപദം ചിലതപ്പൊഴുച്ചരിച്ചു:— ൪൫

"തിലകിതഭൃഗുവംശ! ദീനബന്ധോ!
ദിതിജഗുരോ! ഭഗവാൻ ത്രികാലവേദി;
അടിമലരവലംബ,മാർത്തയാമീ-
യടിയനതിൽപ്പരമെന്തുണർത്തിടേണ്ടു? ൪൬

ഹരിയെ വിബുധബന്ധുവാക്കിയാലെ-
ന്തരിയഗുരുത്വഹനായ് ഭവാനെ നല്കി
നിയതി നിരവലംബർ ദൈത്യരിൽത്താൻ
നിയതമണയ്പ്പു നിതാന്തപക്ഷപാതം. ൪൭

കതിപയനിമിഷങ്ങൾ വേണമെങ്കിൽ
ഖലർ സുരരെത്തുണചെയ്തിടട്ടെ കാലൻ;
കനമെഴമസുരക്കു താങ്ങലില്ലേ
കവി കരുണാനിധി കാലകാലശിഷ്യൻ? ൪൮

അദിതിജപതിയാകുവോനെയങ്ങോ-
ട്ടജഗരമാക്കി വെളിക്കു തള്ളുവാനും,
അരമൊരു പറയന്നുകൂടി വേറി-
ട്ടമരുലകം പണിചെയ്തുകൊള്ളുവാനും, ൪൯

കഴിയുമനഘരാം തപോധനന്മാർ
കഴൽതൊഴുമങ്ങു കനിഞ്ഞു കാത്തിടുമ്പോൾ
കടനമെവിടെനിന്നുമെത്തിടട്ടേ;
കരബദരീകൃതകാംക്ഷിതാർത്ഥർ ഞങ്ങൾ.' ൫൦

ഇതുവരെയുമിവണ്ണമോർത്തിരുന്നോ-
രിവരെയുമിന്നു കിനാവിൽ നിന്നുണർത്തി
അരിയൊരു നിജശക്തി ബോദ്ധ്യമാക്കും
ഹതവിധിതന്നെയവാപ്തചാരിതാർത്ഥ്യൻ! ൫൧

(വിശേഷകം)

വിഗതപിതൃകനിക്കമാരനയ്യോ!
വിധവ ഭവൽപദപത്മഭംഗിയാം ഞാൻ;
വിഷയമിതുമനാഥ;മെന്തുവേണം
വിമതകുലത്തിനിതിൽപ്പരം വിനോദം? ൫൨

കരുതി മരുവിടുന്ന നാമൊരെണ്ണം;
കരഗതമായ്ച്ചമയുന്നു മററൊരെണ്ണം.
അമൃതമനുഭവിപ്പതിന്നു പോയാ-
രസുര,രവക്കു ലഭിച്ചതാത്മനാശം. ൫൩

ശരിയിതു ഭവിതവ്യശക്തിയാവാം;
ശചിയുടെ 'ശുക്ര'ദുരാവിലാസമാവാം;
അടിയനതറിയേണ്ട; വേണ്ടതെന്തെ-
ന്നവിടെ നിനയ്ക്കുകിലത്തലസ്തമിക്കും. ൫൪

ശകലവുമസുരാനപായത്തിനാപ-
ല്ഘനമവിടുന്നറിയാത്ത തത്ത്വമില്ല;
ദനുഭവർ പരിപാലനീയർ യുഷ്മ-
ച്ചരണയുഗൈകശരണ്യർ തമ്പുരാനേ!'' ൫൫

പലതുമവളിവണ്ണമോതി വീണ്ടും
പദതളിരിൽപ്പതിതപ്പയായ്പ്പതിക്കേ
പരിണതകരുണാകുലാന്തരംഗൻ
പകരമുരച്ചുതുടങ്ങി പാരികാംക്ഷി. ൫൬

"അരുതരുതഴൽ! ശുക്രനല്ലയോ നി-
ന്നരികിലണഞ്ഞ,തവൻ സജീവനല്ലേ?
അതു മതി മകളേ! നിനക്കു മാലേ?-
തരുണൊടി നീയൊരു പേക്കിനാവു കണ്ടു. ൫൭

അവിരതമഭിവാദനത്തിനാശി-
സ്സരുളുകിൽ നിത്യസുമംഗലിപദം ഞാൻ
മകളുടെ വിഷയത്തിലുച്ചരിപ്പൂ;
മമ മൊഴി സത്യവുമർത്ഥവത്തുമല്ലേ? ൫൮

അദിതിജർ സുധ തെല്ലു സംഭരിക്കാ-
മതൊരു പതത്രി ഹരിച്ചുകൊണ്ടുപോകാം;
അമൃതഘടമെഴുന്നതസ്മദീയ-
ക്കപരമഖണ്ഡധനപ്രൊബലാഭിധാനം. ൯൯

പരിമൃദിതപരേതരാജദർപ്പൻ,
പശുപതി മദ്ഗുരു ഭക്തപാലനോൽക്കൻ,
മൃഡനുടെ വരമെങ്ങു? തുച്ഛമാമീ
മൃതബലിജീവനമെങ്ങതോർത്തുനോക്കൂ. ൱

അസുരപതി മദീയശിഷ്യനെന്നു-
ള്ളറിവുവെടിഞ്ഞളികത്തിലാത്മയോനി
അതുമിതുമവതാളമായ് വരച്ചാ-
ലണകകുലാലരിലഗ്രഗണ്യനാമോ! ൱൧

ചില ചെടി കവരം മുറിച്ചു വിട്ടേ
ചിതമൊടു വാച്ചു തഴച്ചിടുന്നതുള്ളൂ;
പരകൃതപരിഭൂതി ദാനവർക്കും
പരമതുമട്ടിലുദക്കഭവ്യഹേതു. ൱൨

അരഞൊടി പിരിയാത്ത ഞാനഹോ നി-
ന്നനുകനെയന്നനുയാത്ര ചെയ്തതില്ല;
അവിരതമവിവേകപാദപത്തി-
ന്നനുശയസസ്യമവശ്യഭാവിതന്നെ. ൱൩

അതിനിതു ഫലമാട്ടെ; തോററു നാമെ-
ന്നരികളുരയ്ക്കുതളീകവീരവാദം;
മഹിതസുരനദിക്കു മന്നിലെങ്ങാൻ
മണലണകൊണ്ടൊരു മാർഗ്ഗരോധമുണ്ടോ? ൱൪

കരയരുതു കുമാരി! കാണുകവേണ്ട
കളി ചിലതൊക്കെ നിനക്കു? കൺമിഴിക്കൂ!
മധുരതരമഹേന്ദ്രജാലവിദ്യാ-
മരകതപിഞ്ഛിക മത്തപോമതല്ലി." ൱൫

ബഹുവിധമിതുമട്ടുരച്ചു കാവ്യൻ
ബലിദയിതയ്ക്കു വിശേഷസാന്ത്വമേകി,
ശവമൊരു വസനത്തിനാൽ മറച്ചാൻ;
ശ്രവണപുടങ്ങളിൽ മന്ത്രമുച്ചരിച്ചാൻ; ൬

അവയവതതി പാണികൊണ്ടു തൊട്ടാ-
നലിവൊടനന്തരമാനനം മുകന്നാൻ;
ഒടുവി'ലുണരുകെൻെറ വത്സ'നെന്നാ;—
നൊരു നിമിഷത്തിലിതൊക്കയും കഴിഞ്ഞു. ൭

(യുഗ്മകം)

ഝടിതി "പശുപതേ! മദേകബന്ധോ!
ജയ ജയ ദേശിക! ഭാർഗ്ഗവാനപായേന്ദോ!"
ഇതി വിവിധവചസ്സുരച്ചുകൊണ്ട-
ന്നിളയെ വെടിഞ്ഞെഴുന്നേററു ദാനവേന്ദ്രൻ. ൮

ചതവുടവിവയില്ല മെയ്യിലെങ്ങും;
ശകലമിടയ്ക്കൊരു പോറൽ പോലുമില്ല;
ചടവൊരു ലവമില്ല; നെററിയിന്മേൽ
ശ്രമജലബിന്ദുവുമൊന്നുകൂടിയില്ല! ൯

ശിരസ്സിൽ മകുടത്തൊടും നിറുകയിൽ ത്രിപുണ്ഡ്രത്തൊടും
കഴുത്തിലിഴമുത്തൊടും കരതലത്തിലസ്ത്രത്തൊടും
കടന്നു ഗുരുവിൻെറ കാൽത്തളിരിലാശു സാഷ്ടാംഗമായ്-
പ്പതിച്ചു സുരവൈരികംക്കശനിപാണി വൈരോചനി. ൧൦

——(oi ——

# ൨൩. കന്യാകുമാരിയിലെ സൂര്യോദയം.

നിത്യനായുള്ള ഭഗവാനേ! പോററി! നീ
സത്യത്തൂണൊന്നു നടുക്ക നാട്ടി;
മുററം നീലാംബരംകൊണ്ടു മേൽക്കെട്ടിയും
ചുററുവെളിയടപ്പട്ടും കെട്ടി;

സൂരസുധാകരവൈഢൂര്യതറാന്തലും
താരകഗ്ലോപ്പും മുകളിൽത്തൂക്കി;
ആഴിയാം മാഹേന്ദ്രനീലക്കൽ ചുററിലു-
മൂഴിയാം പച്ചക്കൽ മദ്ധ്യത്തിലും
മേനിയിൽ വച്ചുറപ്പിച്ചു വിളങ്ങുമീ
മാനുഷഗോളമണിക്കൂടാരം
നാലുവഴിക്കും മനോജ്ഞമിരുപത്തി-
നാലുമണിക്കൂറുമേതുനാളും!
എങ്കിലുമെൻ വിഭോ! നേരം പുലരുമ്പോ-
ളെൻകരാംഭോജമലരിൽ
ചെങ്കതിരോൻെറ തിരുപ്പുറപ്പാടേകും
വൻകുതുകോന്മാദമൊന്നു വേറെ!
നിൻതിരുമേനിയെ നേരിട്ടു കണ്ടു ഞാൻ
ബന്ധവിമുക്തനായ് ത്തീരുവോളം
അന്യപ്രകൃതിപ്രദർശനമെന്തെന്നെ-
ധന്യനാക്കാനുള്ളൂ തമ്പുരാനേ!

പാരിച്ച വാനിൻനിഴൽ പോലെ മൂടിയ
ക്രൂരിരുൾക്കട്ടിക്കരിമ്പടത്തെ
തന്മെയ്യിൽ നിന്നു വലിച്ചകലെക്കള-
ഞ്ഞിമ്മഹീമണ്ഡലപ്പൊൻമണ്ഡപം
മൂരിനിവിർന്നെഴുന്നേററൊരു നോക്കതാ!
നേരേ കിഴക്കോട്ടു നോക്കിനില്പൂ.
അന്തി തുടങ്ങി വെളുപ്പോളം കൃത്താട്ടം
പന്തിയിലാടിത്തളന്നു ചന്ദ്രൻ
തന്നക്ഷത്രങ്ങളാം ചങ്ങാതിമാരോടും
വാനക്കളിത്തട്ടു വിട്ടുപോയി.
അങ്ങിങ്ങുതാരങ്ങളൊന്നുരണ്ടൊട്ടൊട്ടു
മങ്ങിത്തിളങ്ങി മയങ്ങിക്കാൺമൂ:
മാതാവായ് വേറിട്ടു മാറ്റും തിരിയാതേ
ഖേദിക്കും ഖേചരബാലർ പോലെ;
തെററിത്തറയിൽപ്പതിച്ച വിൺമങ്കത-
ന്നൊററക്കൽമൂക്കുത്തി വൈരം പോലേ;
എന്തിന്നു ശങ്കിച്ചു നിൽക്കുന്നു വത്സരേ!
പിന്തിരിഞ്ഞങ്ങെങ്ങാനോടിക്കൊൾവിൻ;

ജ്യോതിസ്സ്വരൂപനെഴുന്നള്ളുമാറായി;
പാതയിൽ നിന്നു വിലകിക്കൊൾവിൻ.
മന്ദാനിലൻ നവമാർജ്ജനിയാൽ തൂത്തും
മന്ദാകിനിപ്പുഴ നീർ തളിച്ചും
മന്ദാരശാഖി മലർനിര വർഷിച്ചും
നന്നായ് വിളങ്ങുമീയഭ്രവീഥി
കുഞ്ജരനേർനടമാരുടെ നർത്തന-
മഞ്ജുളമഞ്ജീരശിഞ്ജിതത്താൽ
മാറ്റൊലികൊള്ളേണ്ട കാലമായ്! കൂട്ടരേ!
മറ്റൊരു ദിക്കിൽ മറഞ്ഞുകൊൾവിൻ.

ചിക്കെന്നു നോക്കുക! ചൊവ്വേ കിഴക്കോട്ടു
ചക്രവാളത്തിന്റെയറ്റത്തായി—
മോടിയിൽ സാഗരം വിട്ടുകരയേറി
ക്രീഡിക്കും യാദോനികരം പോലെ;
അല്ലെങ്കിലാഴിയിൽ വാനോർ കൃഷിക്കായി-
ത്തല്ലിയുറപ്പിച്ച മുട്ടപോലെ;
പോരെന്നാൽ തൻതല തെല്ലൊന്നുയർത്തിടും
വാരുറ്റ മൈനാകശൈലം പോലേ;
നീളെസ്സമുദ്രത്തെത്തൊട്ടുകിടക്കുന്ന
നീലവലാഹകമാലകളിൽ
ഈടെഴും ചീനാംശുകത്തിന്റെയറ്റത്തു
പാടലപ്പട്ടുകസവുപോലെ
തങ്കരേഖക്കിട്ടു തുടങ്ങി പുലർവേല-
മങ്കയാം ചുറ്റിലും മന്ദമന്ദം.
ചേണാർന്ന നീലക്കൽക്കേമെണത്തിൻ മീതെ
മാണിക്യരത്നം പതിക്കുകയോ;
ശാണോപലത്തിൽ തെരുതെരെയോരോ പൊൻ-
നാണയമാറ്റുര നോക്കുകയോ;
വൻഗജപങ്ക്തിയെ പ്രാങ്മുഖമായ് നിർത്തി-
ത്തങ്കത്തലക്കെട്ടണിയിക്കയോ;
വാരൊളിക്കാർമുകിൽപ്പാത്രത്തിലോമന-
ത്താരത്തനിദ്രവം കാച്ചുകയോ;

ഭാവിപ്പതെന്തു നീ? ദേവതേ! കൊണ്ടലിൽ
സ്ക്രൂവച്ചു മിന്നലുറപ്പിക്കയോ?
താപിഞ്ഛകാനനം ചുററിപ്പിടിപ്പോരു
ദാവച്ചെന്തീയോ തഴച്ചു നിൽപൂ?
ജ്യോതിസ്സിതിങ്കൽ ജ്വലിക്കുന്നു കാർമ്മുകിൽ,
പാതി കരിഞ്ഞ ഹവിസ്സുപോലെ.

ഈ മഹാമംഗലപ്പണ്ഡികയിൽ പരമാമോദോന്മാദപരവശരായ്
കാമം വയസ്യമാർ പ്രാചിതൻ മേനിമേൽ
കാശ്മീരഗന്ധദ്രവം തളിപ്പൂ.
ഹന്ത! പൂർവാശാനതാംഗിക്കു തൃക്കഴൽ-
പ്പൊൻതളിരിന്നു ചെമ്പഞ്ഞിച്ചാറായ്;
ആകാശമദ്ധ്യത്തിന്നത്ഭുതമാം പത്മ-
രാഗാമലമണിമേഖലയായ്;
മാറിടത്തിന്നു പരിമളധോരണി
പാറും പനിനീർപ്പൂമാലികയായ്;
തങ്കക്കവിൾത്തടങ്ങൾക്കു തുടുതുട-
പ്പുംകരിപ്പിച്ചീടും ശോണിമയായ്;
തേന്തുറും ചുണ്ടിന്നു ശീമച്ചെഞ്ചായമായ്;
തൂനെററിക്കോമനച്ചിത്രകമായ്;
ജീമൂതമേചകസീമന്തവീഥിക്കു
കോമളസിന്ദൂരരേഖയുമായ്;
ശശ്വൽപ്രകൃതീശ്വരി വിതറീടുമീ-
വിശ്വസമ്മോഹനശോണചൂർണ്ണം
ശാതക്രതവദിഗംഗനാമണ്ഡന-
മേതേതെല്ലാംമട്ടിയററുന്നീല!
സ്മേരയാം പ്രാചീഭഗവതി! യിപ്പുതു-
വീരവാളിപ്പട്ടണിഞ്ഞ നിന്നെ,
ഓരോ ദലവും നിൻ നാഥനാമിന്ദ്രൻതൻ-
നാരോമൽക്കണ്ണിന്നു തുല്യമായി
നീളേവിരിഞ്ഞു നിറം കലർന്നിടുന്ന
ചേലുററ ചെന്താമരമലരാൽ
നീരന്ധ്രമായുള്ള പൊയ്കയായ്ക്കാണുന്നു
ദൂരത്തു നില്പുമെൻ ചിത്തഭൃംഗം.

മാറിത്തുടങ്ങി നിറമതാ! കുങ്കുമ-
ച്ചാറു സൌവർണ്ണദ്രവമായ്ത്തീർന്നു.
ചക്രവാളാഗ്രത്തിൽ പ്രത്യഗ്രജ്യോതിസ്സിൻ
പ്രക്രമമേതോ പരിസ്ഫുരിപ്പൂ.
മഞ്ഞയും ചോപ്പും കറുപ്പും വെളുപ്പുമായ്
രഞ്ജിച്ചുമേവീടുമാപ്രദേശം
ആകവേ ഹാരിദ്രവാരിയിലാറാടി
ലോകമനോഹരമായ് ലസിപ്പൂ.
അങ്ങോട്ടു നോക്കുവിൻ! ദ്യോവും സമുദ്രവും
ഭംഗിയിൽ മേളിക്കും ദിക്കിൽ നിന്നും
പൊന്മയമാമൊരു സാധനം പൊന്തുന്നു;
കൺമിഴി രണ്ടും തുടച്ചു കാണ്മിൻ!
ആദികൂർമ്മത്തിൻ നടുമുതുകോ? ദിവ്യ-
ശ്വേതരക്താംബുരുഹബിസമോ?
കത്തും കരിങ്ങാലിക്കാതൽച്ചിരട്ടയോ?
പുത്തൻദീപാരാധനത്തട്ടമോ?
ഓമനക്കല്പകത്തുമലർച്ചട്ടിയോ?
ഹേമബലിക്കല്ലിൻ മേലേത്തട്ടോ?
വാനവക്രീഡാവളവരവഞ്ചിയോ?
വാരിധിയാടിടും കാവടിയോ?
തൃക്കടൽമങ്കതൻ കേളിവ്യജനമോ?
ശക്രൻെറ കൊററക്കുടശ്ശീലയോ?
വർത്തുളത്തങ്കപ്പുതുത്തുരുത്തോ? പരി-
ശുദ്ധപീയൂഷമണികുംഭമോ?
പൊന്തിക്കഴിഞ്ഞു മുഴുവനിത്തേജസ്സു
സിന്ധുവിൻപൂർവ്വഭാഗത്തുനിന്നും.
ആഴിതൻവീചീമണിമാളികയിലി-
ത്താഴികപ്പൊൽക്കുടമാരു വച്ചു?
പ്രാണനിശ്വാസമടക്കിയീജലസ്തംഭം
കാണിക്കുമീ മഹായോഗിയേവൻ?
കാച്ചിയുറച്ച സുരഭിതൻ ദുഗ്ദ്ധത്തിൽ
വാച്ചിടും വെണ്ണയിതാരുരുട്ടി?
ചക്രവാളത്തിൻ പ്രഭാതസമാധിക്കു
പുഷ്കലശ്വേതമാസനം കണ്ടുകേ

ചേലുററു മിന്നുമിത്തിവ്യമഹസ്സല്ലോ
ബാലദിവാകരദേവബിംബം!
കൈകളുയർത്തുവിൻ! കണ്ടും കുനിക്കുവിൻ!
കൈവല്യമൂർത്തിയെക്കുമ്പിടുവിൻ!

ജ്യോതിരന്നേതാവേ! സവിതാവേ! വിശൈചക-
ചൈതന്യദാതാവേ! മൽപിതാവേ!
സത്യപുമാനേ! ഭഗവാനേ! ഭാസ്വാനേ!
പ്രത്യക്ഷദൈവമേ! ലോകബന്ധോ!
ബന്ധംവെടിഞ്ഞെന്നെക്കാത്തുകൊള്ളേണമേ!
ബന്ധനമസ്കാരം തമ്പുരാനേ!!
അന്തിയിലിന്നലെയയ്യോ! മഹാത്മാവേ!
നിന്തിരുമേനി നിരസ്തപങ്കൻ
വന്തിരപ്പത്തിസ്സുയർത്തിയ പശ്ചിമ-
സിന്ധുവാം രാഹുവിൻ വക്ത്രത്തിങ്കൽ
ഹന്ത! പതിക്കവെ ലോകം മുഴുവനു-
മന്ധതാമിസ്രത്തിലാണ്ടുപോയി!
കാമിക്കോ പാമ്പിന്നോ കള്ളനോ മൂങ്ങയ്ക്കോ
കാമിതം നൽകിടും രാത്രികാലം
പൂരുഷചര്യ ചരിക്കുന്ന ഞങ്ങൾക്കു
തീരുന്നു വിശ്രമത്തിന്നുമാത്രം.
വീണ്ടും തിരുമേനി ഞങ്ങളെപ്പാലിപ്പാൻ
വേണ്ടും ഘടികയിലെത്തിയല്ലോ!
എത്രദൂരം ഭവാന്തുളിയിട്ടീടണ-
മെത്ര തിരമാല ലംഘിക്കേണം:
എത്ര യാദസ്സും ദുഷത്തും കടക്കണ-
മിത്രവേഗം വന്നിവിടെപ്പററാൻ?
മേക്കുവശത്തു മറഞ്ഞതാം പൊൽപ്പന്തു
ലാക്കിൽക്കിഴക്കുവശത്തേച്ചെപ്പിൽ
മാററിമറിച്ചു പുറത്തുകാട്ടും കാല്യ-
മാഹേന്ദ്രജാലം മഹാവിശേഷം.
ദേവ! ഭവാൻെറ വിയോഗത്തിങ്കൽ ദ്യോവും
ഭൂവുംകരപ്പുടപ്പാന്നിരുന്നു;

## സന്ധ്യ

ദുഷ്ടനിയതിച്ചിലന്തി നെടുനീളെ-
ക്കെട്ടിയ മാറാലമാല പോലെ.
പേർത്തും തൽസൂതൻ ഗരുഡാഗ്രജൻ വന്നു
ത്തൂത്തുതുടച്ചു കളകമൂലം
ലേശമിങ്ങെങ്ങും സമക്ഷത്തു കാണ്മീലാ-
മൂശേട്ടതന്നുടെ മൂടുപടം.
ബാഡവത്തീയിൽ ഭവാനുരുക്കിടിന
ഹാടകപുണ്യദ്രവപ്പുഴയിൽ
നീരാടിക്കൊള്ളുവാൻ സജ്ജമായ് നില്ക്കുന്നു
പാരായപാരെല്ലാം ഭാനുമാനേ!
നീളെബ് ഭവാനെ പ്രതീക്ഷിച്ചുനില്ക്കുമീ-
ത്ത്രൈലോക്യത്താമരപ്പൂഞ്ചോലയിൽ
ഓമനത്തൂക്കൺകടക്കോണയച്ചാലും
പ്രേമസർവ്വസ്വമണിത്തിടമ്പേ!
തന്നുൾക്കളത്തിലേ വാഞ്ഛപോലീലോക-
വൃന്ദാവനത്തിൽ വിഹരിക്കുവാൻ
ശീഘ്രമായ് കെട്ടഴിച്ചിങ്ങോട്ടു വിട്ടാലും
ഗോക്കളെയൊക്കെയും ചിൽപ്പുമാനേ!

ആനന്ദമാനന്ദം! എന്തൊരൊഴുക്കതു
ഭാനുബിംബത്തിൽനിന്നുൾഗളിപ്പൂ!
പെട്ടെന്നു മേരുവിൽനിന്നു ഭൂകമ്പത്താൽ
പൊട്ടിയൊലിക്കും ശിലാദ്രവമോ?
വാനവാരാമത്തിൽ ഗന്ധവാഹശ്രേഷ്ഠി
വാററിയെടുക്കും മലർത്തൈലമോ?
അപ്സരസ്ത്രീകൾ കുളുർ...യിൽപ്പൂശും
ശില്പമലയജകർദ്ദമമോ?
അശ്വിനീദേവർ കുറുക്കിയരിച്ചിടും
വിശ്വജീവാതുമരുന്നുചാറോ?
ആയിരമല്ല പതിനായിരമല്ല
മായമററംബുജബന്ധുബിംബം
മാററും നിറവും മനസ്സാൽ മതിക്കുവാൻ
മാനുഷർക്കാവതല്ലാത്ത മട്ടിൽ
കോടാനുകോടിക്കണക്കിനുതിർക്കുന്നു
പാടലപ്പൊൽക്കതിർക്കന്ദളങ്ങൾ.

## സൂൻ

നേരററു കത്തീടും വട്ടപ്പൂകൊററിയോ?
ക്രൂരമ്പു തീരാത്ത തൂണീരമോ?
ഓരോ കതിരും ഭഗവാൻ മിഹിരൻെറ
ചാരുകരമാണ,തിങ്ങനീട്ടി
പ്രാസാദശൃംഗത്തിൽപ്പാരിൻപതിയേയും
പാഴ്ക്കുപ്പപ്പാട്ടിൽപ്പാമരനേയും
താനൊന്നുപോലെ തലോടിയിത്തമ്പുരാൻ
ദീനതപോക്കിസ്സുഖിപ്പിക്കുന്നു.
ഈസ്സദ്രസായനഭുക്തിയാൽ വൈവശ്യം
വാശ്ശളും നീങ്ങിന ലോകർ വീണ്ടും
വേഗമരയും തലയും മുറുക്കുന്നു;
പോകുന്നു ജീവിതപ്പോർക്കളത്തിൽ.
അങ്ങനേ പോകുവിൻ കൂട്ടരേ! നിങ്ങൾക്കു
മംഗലം നൽകും മരീചിമാലി.
നാഴിക മുപ്പതുണ്ടല്ലോ; തരിമ്പതു
പാഴിൽക്കളയായ്കിൻ ഭ്രാതാക്കളേ!

അങ്ങയാം വാരൊളിക്കൊന്നമലർത്തൊത്താ-
ലെൻകൺ കണികാണ്മതെൻപിതാവേ!
ഭൂവിലെനിക്കെന്തിനിബ്ഭയം? ധീരനായ്
ജീവിതയാത്രയ്ക്കൊരുങ്ങട്ടെ ഞാൻ.
അൎണ്ണവഹോമകുണ്ഡത്തിൽനിന്നിക്ഷണം
സ്വൎണ്ണമയമായ പാത്രവുമായ്
പൊങ്ങും ഭവാൻെറ കിരണമധുരാന്നം
മംഗലമൂൎത്തേ! ലഭിക്കമൂലം
ഞാനെൻ ത്രിവിധകരണസന്താനങ്ങ-
ളൂനപ്പെടുകയില്ലെന്നുറച്ചേൻ.
ഏതോ മണിയൊന്നു സത്രാജിത്തിന്നങ്ങു
ജാതാദരം പണ്ടരുളിപോലും!
ഹാഹാ! ദിനമണി,യന്തരിക്ഷമണി,
ലോകത്തിൻകണ്മണിയാം ഭവാനേ
ഹസ്താമലകമായ്ക്കാണുമെനിക്കിന്നു
മററു മണി ചരൽക്കല്ലുപോലെ,

നട്ടുച്ചനേരത്തു യാജ്ഞവൽക്യന്നങ്ങു
ചട്ടററ വേദമുപദേശിച്ചു;
യാതൊരുപദേശവും വേണ്ട, താവക-
പാദപരിചര്യ ചെയ്യുകിൽ ഞാൻ
പാകാരിപുത്രനാകായ്കിലും ദ്രോണക്കൊ-
രേകലവ്യനായ് ക്രമത്തിൽത്തീരും.
കർമ്മസാക്ഷിൻ! ഞാൻ ഭവാനെട്ടിനവുമെൻ
കർമ്മമോരോന്നിനും സാക്ഷിയാക്കി
കാലംനയിക്കട്ടേ; കാലാന്തരത്തിങ്കൽ
കാലൻ കയറ്റുത്തു കണ്ടിടട്ടേ.
വേദസ്വരൂപ! ഭഗവാനേ! യങ്ങയേ
മാതൃകയാക്കി നടന്നിടുകിൽ
ഐഹികപാരത്രികഭയബാധയി-
ദ്ദേഹിയെയെങ്ങനെ തീണ്ടിടുന്നു?
ദേവ! മനുഷ്യകൃമിമാത്രമെങ്കിലും
ഭാവനാദത്തപതത്രനാം ഞാൻ
ഒട്ടൊട്ടുമിന്നിത്തെളിഞ്ഞും തവൽപ്രാഭവ-
മൊട്ടൊട്ടുമങ്ങിയൊളിഞ്ഞും കാണ്മൂ.
എൻകരരംക്കെന്നു മുഴവൻ വിളക്കുവാൻ
നിൻകനിവുണ്ടാകിൽ ഞാൻ ജയിച്ചു!
സച്ചിൽസ്വരൂപനേ! തങ്കമണിത്തേരിൽ
പച്ചക്കുതിരകളേഴും പൂട്ടി
ചമ്മട്ടിയുമോങ്ങി നിൽക്കുന്ന സജ്ജനായ്
തന്മനസ്സിന്നിണങ്ങുന്ന സൂതൻ.
സാററട്ടെഴുന്നള്ളത്തിന്നു സമയമായ്;
പോരുംനിരുത്തിനേൻ പാട്ടിതാ ഞാൻ.
കാരണപൂരുഷ! കല്യാണവിഗ്രഹ!
കാമിതദാനൈകകല്പശാഖിൻ!
ആര്യ! ഭവാൻെറ തുണയാലെൻ ഹൃത്തൊരു
സൂര്യകാന്തിപ്പൂവായ് വായ് പൂതാക!
ആമലർപ്പൊന്നറിമ്പാലെൻപരിസര-
സീമ നിതാന്തം ലസിപ്പൂതാക!

തൽകടാക്ഷത്രീകളിന്ദജാവീചിയി-
ലിക്കുംഭദാസൻ കളിപ്പൂതാക.

—(൦)—

# ൧൪. കപിലവാസ്തുവിലെ കൎമ്മയോഗി

ഭാഗീരഥിയും കളിന്ദകുമാരിയു-
മേകീഭവിക്കും പ്രയാഗതന്നിൽ
ആരാധനീയനാം ഭിക്ഷുവൊരാറം വാഴ്വൂ
നാരായണൻെറ നവാവതാരം.
പത്തരമാറെറാളിത്തങ്കനേർമേനിയിൽ-
പ്പുത്തൻമഞ്ഞപ്പട്ടുടുപ്പു ചാർത്തി
മിന്നുമിപ്പുണ്യവാൻ പാരിലേക്കുരിരുക-
വെന്നു വിളങ്ങും വിഭാകരനോ?
ചില്ലികൾ ജോടിയിൽ കാമക്രോധങ്ങളെ
മല്ലിൽമടക്കിയോരെപ്പൊഴുതിൽ
വെല്ലുവിളിപൂണ്ടു വിശ്രാന്തി നേടിന
വില്ലുകൾപോലെ സമുല്ലസിപ്പൂ.
തെല്ലുമഴുക്കുമിളക്കവും തന്നുള്ളി-
നില്ലെന്നു കണ്മിഴിക്കണ്ണാടികൾ
കാണിപ്പൂ കാരുണ്യമൂറുമുറവുകൾ
കാന്തിക്കതിർ ചിന്നും താരകകൾ.
കല്ലിലും നെല്ലിലും കാട്ടിലും നാട്ടിലും
ചെല്ലുന്നേടത്തും നിനപ്പേടത്തും
തന്നെയേ കാൺകയാൽഭ്രാന്തന്നു വക്ത്രാബ്ജം
മന്ദഹസിതമരാളരമ്യം!
ഇദ്ധന്യനാരെന്നു ചൊല്ലേണമോ? സാക്ഷാൽ
ബുദ്ധഭഗവൽപാദങ്ങൾതന്നെ.
മൈത്രിയാം ഗായത്രീമന്ത്രത്തിൻ മാഹാത്മ്യം
ധാത്രിയിലോതിജ്ജനത്തിനെല്ലാം
കാപഥം കൈവിടാൻ ദേശികനായ്ത്തീൎന്ന
കാപിലവാസ്തുവിൻ കൎമ്മയോഗി

ഏകാകിയായ് നദീതീരത്തിരിക്കുന്നു
ലോകാഭ്യുപപത്തിബദ്ധദീക്ഷൻ.

എത്തിനാനദ്ദിക്കിലപ്പോഴൊരു പാപി
പത്തിയുയത്തിനപാമ്പുപോലെ;
തിന്മവിത്തൊന്നേ വിതച്ചിട്ടും കൊയ്തിട്ടും
ജന്മംതുലയ്ക്കുന്ന പാഴ്ക്കൃഷകൻ.
തൊള്ളതുറന്നാൽത്തൊഴിയുന്നതിലെല്ലാം
വെള്ളുള്ളിനാററവും വേപ്പിൻകൈപ്പും:—
അത്തരമുള്ളോരസു,ത്തങ്ങേയററത്തേ
മത്ത്യമലോകമഹാകളങ്കം
കൈരണ്ടുമേവക്കും കാണുമ്പോഴംകൂപ്പിപ്പോം
കൈവല്യമൂത്തിതന്നന്തികത്തിൽ
തെല്ലും മടിയാതേ ചെന്നോരോ ചേവാക്കാം
കല്ലും കൊഴിയുമെറിഞ്ഞുനിന്നാൻ.

"ഒട്ടുംതലയ്ക്കകത്തൊരകംപുറമില്ലാത്ത
നട്ടുച്ചഭ്രാന്തനോ നിൽപ്പു മുന്നിൽ?
തങ്കക്കിരീടം തറയിലെറിഞ്ഞൊരു
വങ്കൻ മികച്ച മരത്തലയൻ
തെണ്ടിത്തിരിയുന്നു തെക്കുംവടക്കുമി-
ന്നാണ്ടികളഞ്ഞുള്ളോരണ്ണാൻപോലെ.
പാരെഴുത്താണിയാൽപ്പാളപിടിക്കുവാൻ
പാരിന്നുടയോൻ പരണ്ടികൊണ്ടാൽ
അത്തലയെമ്മട്ടരത്നമുടിചൂടും?
അട്ടയ്ക്കു പെട്ടതു പൊട്ടക്കുളം!
പാതിയുറക്കത്തിൽ ഭാര്യയെക്കൈവിട്ട
പാതകി പച്ചക്കലിക്കോമരം
ലോകം നന്നാക്കുവാൻ ചാടിപ്പുറപ്പെട്ടു!
മോഹമേ! നിന്നെത്തൊഴുന്നേ പററൂ!!
കാഷായവസ്ത്രത്താൽ കാപട്യം മൂടിക്കൊ-
ണ്ടാഷാഢഭൂതികളാകുമുഗ്രഗണ്യൻ

പാടേ സനാതനധൎമ്മസരണിയിൽ-
കാടും പടലും കലൎത്തിടുന്നു.
പിട്ടുപിശിടും പിരട്ടുപിണ്ണാക്കുമീ
മൊട്ടത്തലയൻ പ്രസാദമായി
മട്ടും മതിയും മറന്നണയുമെട്ടും-
പൊട്ടുംതിരിയാത്ത പിള്ളേൎക്കേകി
നല്ലോരു നാട്ടിനു നാശം പിടിപ്പിപ്പൂ
പുല്ലോളം പോരാത്ത പുള്ളിക്കാരൻ.
ഏതുമറിയാത്തോൻ സൎവ്വജ്ഞനായ്ത്തീൎന്നു;
ബോധംനശിച്ചവൻ ബുദ്ധനായും.
കാലം കിടന്നു കരണംമറിയുന്നു!
വാലങ്ങു കേറിത്തലയാകുന്നു!!
മാററിയെക്കണ്ട മഹാപാപം തീരുവാ-
നാററിലിറങ്ങിക്കുളിക്കട്ടേ ഞാൻ."

അമ്മട്ടുതൻ നാവാമായസച്ചുക്കില-
ധൎമ്മരാജൎഷിയെക്കൊട്ടയാട്ടി
അമ്പോ! തെളിഞ്ഞവൻ നിന്നാൻ കൃതാൎത്ഥനായ്!
ശംഭോ! മഹാദേവ! ശാന്തം പാപം!!
കാടിമ്മട്ടോതുമക്കണ്ണേററ പാതാള-
ക്കാടിക്കുഴിപ്പാഴ്ക്കെട്ടുനീൎക്കീടം
ആകാശഗംഗയിൽത്തത്തിടും ഹംസത്തിൻ
ലോകാതിഗമഹസ്സെന്തുകണ്ടു?
ദുൎവ്വാരകോപത്താലേതു മഹൎഷിയും
ദുൎവ്വാസസ്സാകുമാ വാക്കുകേട്ടാൽ
ക്ഷാന്തിക്കധിഷ്ഠാനദേവതയും ക്രോധ-
ഭ്രാന്തിൽക്കൊടുംകൃത്യയായിപ്പോകും.
വേകാനപ്പാമരൻ മേന്മേൽവിറകുക-
ളാകാശത്തോളമടുക്കിക്കൂട്ടി
വീശിയുമൂതിയും നോക്കി പണപ്പെട്ടു
വാശിയിലാവതുമപ്പുറവും.
പാഴിറത്തിപ്പൊരി പാറുന്നീലങ്ങിങ്ങും;
കീഴിലെപ്പോലെതാൻ മേലും ബുദ്ധൻ!

നിർവ്വാണോപജ്ഞാത്മനിർദ്വന്ദ്വമാനസം
നിർവാതവിക്രിയരത്നദീപം.
ഘോരക്രോധാപസ്മാരത്തെച്ചവിട്ടുന്ന
മാരജേതാവിനാ വാക്കോരോന്നും
മാതൃമുലപ്പാൽ നുകരും മണിക്കുഞ്ഞിൻ
മാഴമഴലമൊഴിയായ്ത്തീർന്നു.
പേക്കൂത്തു മുന്നിൽനിന്നോരോന്നു കാണിക്കു-
മാക്കുളപ്പാപിയെശ്ശാക്യസിംഹൻ
പ്രേമം വഴിയും കടമിഴികൊണ്ടൊന്നു
തൂമയിൽ നോക്കുകമാത്രം ചെയ്താൻ.

താനങ്ങോട്ടെത്ര തകർത്താലും ശാന്തനിൽ
മൌനവും മന്ദസ്മിതവുമെന്യേ
കാണാഞ്ഞു മററൊന്നും, തെല്ലു പകച്ചാന-
ക്കാററിനെത്താഡിക്കും കൈയുടയോൻ.
"മണ്ണുമല്ലിസ്സത്വം ചാണകവുമല്ല;
പെണ്ണുമല്ലാണുമ, ല്ലെന്തുകഷ്ടം!
പൌരുഷമെന്നതിൻ പേരുമറിയാത്ത
കാരുവിന്നോർപ്പെട്ട ദാരു മാത്രം!
ചൂടുള്ള ചെഞ്ചോരത്തുള്ളിയൊന്നെങ്കിലു-
മോടുന്നീലങ്ങൊരു നാഡിയിലും;
അല്ലാഞ്ഞാലാസ്യമൊരല്പംകറുക്കണ്ടേ?
മല്ലാടാൻ നാക്കു തരിച്ചിടണ്ടേ?
വച്ചുകണക്കിനു തന്നെയിരിക്കുന്നു
പച്ചച്ചിരിയും ചിരിച്ചു പാഴൻ.
പോക്കററ പൊട്ടശ്ശവത്തിൻെറനേക്കോ ഞാൻ
വാക്കമ്പു മേന്മേൽ വലിച്ചുവിട്ടു?
ബുദ്ധ! മതി നിന്നബദ്ധച്ചിരി, യിതെ-
ന്നുത്തരംമുട്ടിയാൽ കൊഞ്ഞനമോ?
വാവാ നമുക്കല്പം വാദിച്ചുനോക്കിടാം;
നീ വാ തുറന്നൊന്നു കണ്ടോട്ടേ ഞാൻ."
എന്നായ് മട്ടത്തൊരെതിരാളി; ബുദ്ധനോ
നിന്നാൻ ചലിയാതെ മുന്നെപ്പോലെ.

ശീതകൃപാമൃതശീകരസേചന-
ചാതുരി വായ്ക്കും കടാക്ഷത്തോടും.

മന്നിടം മാരിപൊഴിച്ചു കുളിപ്പിക്കാൻ
വന്നിടും വാരിദങ്ങൾക്കു തെല്ലും
നെഞ്ചകത്താംഭേദം വായ്പീ,ലവയ്ക്കൊപ്പം
പഞ്ചയും പാഴ്മണൽക്കാടുമല്ലോ!
അന്യാനുകൂല്യമാമർത്ഥമൂതിക്കുന്ന
ധന്യാത്മവിശപജിദ്വ്യാജികളേ!
ഇജ്ജഗന്മങ്ഗലത്തിന്നായ് ജ്ജനിക്കുന്ന
സപത്നദജന്മാക്കൾ യുഷ്മാദൃശർ.
പൂഴി പുരളാത്ത പൂമേനിപൂണ്ടുള്ളോ-
രൂഴിക്കനേകക്കതിരവരേ!
കൂകട്ടേ ക്രോഷ്ടാക്കൾ; മോങ്ങട്ടേ മൂങ്ങകൾ;
ലോകത്തെയെന്തക്കൃമികൾ കണ്ടു!
ഉന്മിഷൽകന്മഷദുർമ്മഷിദൂഷിത-
മിമ്മഹീമണ്ഡലമാകമാനം
വെണ്മ മുഴപ്പിച്ചും നന്മ തഴപ്പിച്ചും
ജന്മം കൃതാർത്ഥീകരിപ്പൂ നിങ്ങൾ!

കായുന്ന ചേതസ്സാം കമ്രാക്ഷയപാത്ര,-
മായതിൽനിന്നു മേൽ പൊങ്ങിപ്പൊങ്ങി
തൂയ കനിവുപാൽ പുഞ്ചിരിമെയ്യാന്നു
പായുന്നു ദേവന്റെ മുന്നിലെങ്ങും.
ചാരത്തു നിൽക്കുന്ന സൌഗതാക്രോഷ്ടാവിൻ
കാരൊളിമെയ്യിലാ മന്ദഹാസം
കാമം പതിക്കുന്നു കൌശേയച്ഛാത്തായു-
മോമൽപ്രസാദപ്പൂമാലയായും.
തന്മേനിയേതോ പുതുതാം തണുപ്പാൻ
ജന്മസാഫല്യം ലഭിച്ചപോലെ
നിന്നാനവനും വിശുദ്ധിസോപാനത്തി-
ന്നൊന്നാംപടിനോക്കിക്കാലുയർത്തി.
സമ്പൂർണ്ണാനുഗ്രഹം ശാക്യമഹർഷിയും
തൻപൂർവ്വനിന്ദകനേകിടുവാൻ

പള്ളിരസനയാം വാങ്മയകോശത്തിൻ
വെള്ളിരദനത്തഴുത്തു നീക്കി.

"സ്വാഗതം ഭ്രാതാവേ! സ്വാഗതമങ്ങേയ്ക്കു;
സ്വീകരിച്ചാലുമെന്നാതിഥേയം.
അങ്ങയെക്കാണ്മാനവസരം വന്നതു
മംഗലത്തിന്നൊരു മാർഗ്ഗമായി.
മാധവദേവനെപ്പണ്ടു ഭൃഗുപോലെ
ക്രോധത്തിലെന്നെപ്പരീക്ഷിക്കുവാൻ
ആവിർഭവിച്ചുള്ളൊരാ മാത്സര്യനായകനെ-
ബ്ഭാവിച്ചുകൊണ്ടേൻ ഞാനായുഷ്മാനേ!
മാരനൊരിക്കലെൻ രാഗത്തെശ്ശോധിച്ചു;
വീരനാമങ്ങിന്നെൻ ദ്വേഷത്തെയും;
രണ്ടുമെന്നുള്ളത്തിലില്ലെന്നു സ്പഷ്ടമായ്-
ക്കണ്ടുകൊണ്ടല്ലോ സഖാക്കൾ നിങ്ങൾ.
നല്ലൊരു നാക്കു വെറുതേ കഴച്ചതായ്-
തെല്ലോർത്തു മാഴ്കൊല്ലേ തോറ്റായ് സൌമ്യൻ;
ആ നികഷത്തിലെന്നുൾപ്പൊന്നുരച്ചിട്ടു
ഹാനി പിണയാതെ മിന്നിയല്ലോ!
നന്മയും തിന്മയും ശ്ലാഘയും നിന്ദയു-
മെന്മനസ്സിന്നൊപ്പമേകരൂപം.
കല്ലും കരിമുള്ളും മണ്ണും മരത്തുണ്ടും
പുല്ലും പുഴുവുമെൻ സോദരങ്ങൾ.
തക്കമേറാകയാലങ്ങു വമിച്ചൊരു
കർക്കശാക്രോശനമെൻ ചെവിയിൽ
തൂകുകയായ് മേന്മേൽ തൂമധുപ്പൂവരി
കോകിലകാകളീപാകത്തിങ്കൽ.
വന്നാലും വത്സ! ഭവാനെൻ സമീപത്തി-
ലെന്നാവിന്നങ്ങയെക്കണ്ടനേരം
മൌനവ്രതത്തിന്നു പാരണയാമുള്ള
മൌഖര്യചര്യയ്ക്കു ഭാവിക്കുന്നു.
വിശ്വജയത്തിന്നു ജിഹ്വ മനസ്സിന്നു
ശശ്വൽപ്രകൃതിപ്രകർഷമായി

വാക്കൊരു വാളല്ലോ; കാമിതം സർവ്വം
കാക്കൊരു കല്പകവല്ലിയല്ലോ.
ആയതുകൊണ്ടു കഴുത്തറുത്തീടുവാ-
നായിത്തുടങ്ങീടുമാത്മഘാതി
നിർവ്വാണമാകും പുമർത്ഥം ലഭിക്കുവാൻ
നിർവ്വാഹംകാണാത്ത നിത്യബദ്ധൻ.
എത്രയ്ക്കു കാഴ്ചയിൽ മൂർച്ച കുറഞ്ഞിടു-
മത്രയ്ക്കു കാര്യത്തിൽ മൂർച്ചകൂടും;
അങ്ങനെയുള്ളൊരീയായുധംകൊണ്ടൊരു-
മങ്ങവതാളത്തിൽ ക്രീഡിക്കൊല്ല!
നാലാമതാകുമിന്ദ്രിയത്തിന്നു
നാമം രസജ്ഞയെന്നല്ലി! ബന്ധോ!
നഞ്ഞിട്ടുപചിച്ചാൽ നളപാകമാകിലും
രഞ്ജിപ്പീലെന്നതറിയന്നീലേ?
ആഗന്തുകക്കായിട്ടുപ്പിക്കുമൈച്ചൈക്യം
ലോകരുചികരമൊഹ്യമായാൽ
ആയതിൻസ്വാമി ഗൃഹസ്ഥനതെത്രയ്ക്കു
കായമനഃക്ലേശഹേതുവല്ല?
പോരാ! രസന മൊഴിക്കും ദുർവ്വാക്യങ്ങൾ
ഘോരാഭിചാരജദുർഭൂതങ്ങൾ;
നേർക്കുമവളെന്നെതിരാളിയോടല്പം;
തോൽക്കുമ്പോളേറ്റും തിരിഞ്ഞുകേറും.
മാനത്തു തുപ്പിയാലല്പമുയരെപ്പോയ്
നൂനമത്തുപ്പൽ തൻമാറിൽവീഴും.
കാററിന്നെതിരായെറിയും മണൽത്തരി-
യേററുകിടക്കും തൻകണ്ണിൽത്തന്നെ.
വാനാററംകൊണ്ടു വസുധയടക്കുവാൻ
ഹാ നാം നിനയ്ക്കുവതെത്ര മോശം!
ലാക്കിന്നു കൊള്ളുവാൻ കരുതായ്കണെയ്ക്കില്ല;
മൂന്നിനെത്തോല്പിക്കാൻ മാത്രംകൊള്ളാം.
നന്മയ്ക്കു തിന്മതാൻ നാമാടപ്പിക്കാവൂ;
വെണ്മയ്ക്കു ക്രൂരിതം വെടിയാവൂ.
ഉഷ്ണത്തെയുഷ്ണം ശമിപ്പിപ്പീലെന്നത്രേ
സൂക്ഷ്മസദാചാരവൈദ്യതന്ത്രം.

തണ്ണീർതലയ്ക്കാടിത്തീഭ്രാന്തടക്കണ-
മെന്നമേലാടിക്കടലിൻഭ്രാന്തും;
എന്നാകണക്കിലരിശപ്പിശാചിനെ
വെന്നിടാൻ ക്ഷാന്തിദേവിക്കേ പററൂ.

പാൽക്കതിർ പാരിൽ പരത്തും പനിമതി
നായ്ക്കുര കേട്ടു നടുങ്ങുന്നില്ല;
ശങ്കവിട്ടാ നായ്ക്കൾ ചാടിക്കളിക്കുവാ-
നങ്കണം വെങ്കളിയിട്ടിടുന്നു.

മേഘച്ചെറുചൂൽ വഴിമറച്ചീടട്ടേ;
രാഹുവിൻ നാക്കിണ നക്കീടട്ടേ;
താനതിലൊന്നും കുലുങ്ങാതെ പൊങ്ങുന്ന
വാനത്തേത്തിങ്കൾ നമുക്കാദർശം.

എണ്ണമററാകാശവീഥിയിൽ മിന്നുമീ-
യണ്ഡഗോളങ്ങളശേഷമയ്യോ!
കാലചക്രക്കറക്കത്തിൽ തെറിക്കുന്ന
ലോലസ്ഫുലിംഗങ്ങൾ മാത്രമല്ലീ?
ആയവയിലൊരണുവാമവനിയിൽ
കായം ഞൊടിക്കുന്ന മർത്ത്യകീടം
തൻകോപവഹ്നിയിൽ സർവ്വം ദഹിപ്പിപ്പാൻ
സങ്കോചം തേടുന്നീ,ലെത്ര ചിത്രം!
എങ്ങു കിടപ്പൂ പുമർത്ഥപ്രാപ്യസ്ഥാനം!
എങ്ങു കാമക്രോധകാളഗർത്തം!
നേരററതാമിപ്രഹസനത്തിന്നൊരു
ദൂരനമസ്കാരമെന്നേവേണ്ടൂ!"

എന്നുരചെയ്തു നിറുത്തി മഹാമുനി,-
യൊന്നുമറിയാത്ത ശ്രാവകനും
കണ്ണീർപ്പുഴയിൽ മുഴുകിന മെയ്യോടും
ദണ്ഡനമസ്കൃതി പൂണ്ടിരുന്നാൻ.
കാളിയശീർഷത്തിൽ കാൽത്താരണിചേർത്ത
ബാലമുരളീധരനെയോർക്കെ
കോൾമയിർപ്പൂമ്പട്ടു ചാർത്തിക്കുതികൊള്ളു-
മോമനക്കാലസഹോദരിയെ

അച്ഛസ്ഫടികനിറംതേച്ചു വാഴിപ്പാ-
നിച്ഛകലരുമലക്കരങ്ങൾ
പേർത്തുമുയർത്തിപ്പെരുത്താഴ്ശിരസ്സേകിനാൾ
ബുദ്ധന്നു ശുദ്ധയാം ഗംഗാദേവി.

## ൧൬. വിചാരധാര.

ആകാശവും ഭൂമിയുമൊപ്പമർക്ക-
നന്തിക്കതിർപ്പൊന്നിലലങ്കരിക്കെ
ഓതുന്നു തൻപൈതലൊടുമ്മറത്തി-
ലൊരോമനപ്പെൺകൊടിയിപ്രകാരം. ൧

"നീ ചേക്ക്! തങ്കക്കുടം! ആ വരുന്ന
'നീലിപ്പുലക്കള്ളി'യിൽ നിന്റെ നോട്ടം!
കണ്ണിന്നു തീണ്ടാതിടുവാൻ മറന്ന
കാലേയകാലം കനിവററതല്ല. ൨

തടിച്ച പുൽക്കെട്ടു ശിരസ്സിലൊന്നു
താങ്ങിത്തളർന്നെത്തിടുമി "ക്കിടാത്തി"
തൃണത്തിലും തൻ നിലതാഴെയെന്നു
തീർത്തോതിടുന്നുണ്ടു ജനത്തൊടെല്ലാം. ൩

ജനിച്ചനാൾത്തൊട്ടു ജഗത്തിലെങ്ങും
സ്നേഹം ലഭിക്കാത്തൊരിവൾക്കു പാർത്താൽ
ചപ്രത്തലക്കെട്ടയഥാർത്ഥമല്ല;
തള്ളയ്ക്കെഴും ഭക്തി പിള്ളകൾക്കും. ൪

ഇവൾക്കു ദാരിദ്ര്യഫലത്തിൽ മേന്മേൽ
ചിന്താവ്യഥക്കോളുകൾ ചേർത്തുപൂട്ടി
ദൈവം തുടർന്നോരുഴവിന്റെ ചാല്
കാണാം ചുളുക്കാർന്ന കപോലഭൂവിൽ. ൫

മുട്ടിന്നുമേലോളമിറക്കമൊന്ന
മുഷിഞ്ഞമുണ്ടൊന്നിവരുടുത്തന്നരയ്ക്കൽ
ഡിങ്'നാരി കൊണ്ടൽപ്പൊളിപോലെ ചുറ്റി
'മാനം'മറയ്ക്കുന്നിതു വല്ലപാടും. ൬

പ്രത്യൂഷകാലംമുതലന്തിയോളം
പാടത്തിലോരോപണിചെയ്തു നിത്യം
പ്രഭാകരൻതൻ കരമേല്ക്കുവോരി-
പ്പാവത്തിനംഗം പ്രചുരാന്ധകാരം! ൭

തൂവേർപ്പണിത്തുള്ളികൾ കൊണ്ടിവർക്കു
നെറ്റിത്തടത്തിൻ വളർമുത്തുപട്ടം!
പാടത്തിലെപ്പാഴ്ച്ചെളിനീരുകൊണ്ടു
പാടീരപങ്കദ്രവം! എന്തുചെയ്യാം!! ൮

കണ്ടാൽ വെറും പ്രാകൃതരാമിവർക്കു
കൈവന്നിടും മേന്മയൊരല്പമോർക്കാം;
അതാരുചിന്തിപ്പവർ? ചർമ്മദൃഷ്ടി-
ക്കഗോചരൻ പ്രാണദനാം സമീരൻ. ൯

ചരാചരം സർവ്വമൊപ്പമേതു
പെറ്റമ്മതൻ ലാളനമേൽക്കമൂലം
ജീവിപ്പു; കല്യാണിനി ധാത്രിയാമ-
ദ്ദേവിക്കു ശുശ്രൂഷികയിക്കുമാരി. ൧൦

പ്രകൃത്യധീശിത്രി വഹിക്കുമോമൽ-
പ്പലാശവർണ്ണാഞ്ചിതകേശപാശം
ശരിക്കു ചീകിച്ചിട വേർപെടുത്തും
വിദഗ്ദ്ധസൈരന്ധ്രിയുമിക്കുമാരി. ൧൧

മൌലിക്കുമേൽ ബാലതൃണം ചുമന്നു
വരുന്നൊരിസ്സോദരിയെന്റെ കണ്ണിൽ
തലയ്ക്കു ശഷ്പാഭരണം ധരിക്കും
സർവ്വംസഹാദേവികണക്കിരിപ്പൂ. ൧൨

അതാ പുറപ്പെട്ടു തൊഴുത്തിൽനിന്നു
'ഹമ്മാ'രവം ശ്രോത്രമനോഭിരാമം.
ഘ്രാണത്തിനാൽ ഗോവു ഭുജിച്ചുപോയീ
തപോനപൂർണ്ണേശ്വരിതൻ പ്രസാദം. ൧൩

ഏതിന്റെ മെയ്യാന്നിട്ടുമൂഴിമാതിൻ
സ്തന്യം ലഭിക്കപ്പെട്ട് പൃഥു ധന്യനായി;
ഏതിൻ ചുരന്നോരകിടാതിഥേയൻ
കുംഭോത്ഭവന്നാക്ഷയപാത്രമായി; ൧൪

ഏതിന്നുവേണ്ടി, ക്രതുയൂപബന്ധം
ക്കെക്കൊണ്ടു വാജശ്രവസാത്മജാതൻ;
സുദർശനം ദൂരെവെടിഞ്ഞു പൂത്താൻ-
കോലേന്തിയാമ്പാടിമണിക്കിശോരൻ; ൧൫

ഈയാഷധർമ്മം തുടരുന്ന നമ്മൾ-
ക്കേതിന്നുമേൽ ദൈവതമൊന്നുമില്ല;
ഇബ്ഭാരതോർവ്വിക്കിയലും യശസ്സി-
ന്നേതിൻ കൃപാനുഗ്രഹമാദിമൂലം; ൧൬

അഗ്ഗോ,വഹിംസാവ്രതചാരുചര്യ-
യ്ക്കാദ്യ,മന്യോപകൃതിപ്രവീണം;
അനന്തകല്യാണഗുണാഭിരാമം:—
അതിന്നു തീൻ നല്കിന കൈയ്ക്കു*ക്രുപ്പാം! ൧൭
(കുളകം)

ഇസ്സാധു കൈക്കൊൾവു മനസ്സിൽ മോദം
ഗോവിന്ദ ഗാത്രത്തരതാമെകി;
മഥിക്കവേ പണ്ടു സമുദ്രവീചി
ഗോവിന്ദനക്കൌസ്തുഭമെന്നപോലെ. ൧൮

ഈയർഹണം 'നന്ദിനിയാൾക്കു പണ്ടു
സുദക്ഷിണാദേവി കറെട്ടിനങ്ങൾ
നടത്തി വേണ്ടുന്നതു നേടി; നീലി!
നിനക്കിതൊ നിസ്പൃഹനിത്യകർമ്മം. ൧൯

* തപികേതസ്സ്.

ഗോവിന്റെ കുക്ഷിക്കകമേ ചരിച്ചു
ഹിരണ്യഗർഭോത്സവമാർന്ന ശഷ്പം
മുറയ്ക്കു ദുഗ്ദ്ധാകൃതി പൂണ്ടുകൊണ്ടു
രുദ്രാഭിഷേകാർഹത നേടിടുന്നു. ൧൦

ഇപ്പോഴ്ച്ചിറച്ചേറു വിടുർത്തിടുന്ന
ചെന്താമരപ്പൂമണിമച്ചിനുള്ളിൽ
പാലാഴിവിട്ടെത്തിന പത്മനാഭ-
പ്രാണാധികപ്രേയസി പാർത്തിടുന്നു. ൧൧

മൽസ്തന്യവും മാമക'നീലി'നൽകും
ശഷ്പം ഭുജിക്കും പശുവിൻെറ പാലും
നിന്നെപ്പുലർത്തീടുകകൊണ്ടു കുഞ്ഞേ!
ദ്വൈമാതുരൻ നീ,യതിനില്ല വാദം. ൧൨

മേലുള്ള ജന്മങ്ങളിൽ മംഗലങ്ങ-
ളിവൾക്കു മേളിപ്പതിനീശനോടായ്
പ്രാർത്ഥിച്ചുനില്ക്കും പശുവിൻെറ പാട്ടു
നീയേററുപാടാൻ നിതരാം നിബദ്ധൻ. ൧൩

നിജാഹ്നികവ്യാപൃതി നിർവഹിച്ചു
കൃതാർത്ഥയായ്പ്പോമിവളെസ്സലീലം
തൻപോക്കുമഞ്ഞക്കതിരാൽത്തലോടി-
സ്സമാനധർമ്മാവരുണൻ ലസിപ്പൂ. ൧൪

തിരിച്ചുപോയോരിവൾ കുട്ടനെക്ക-
ണ്ടാത്മാർത്ഥമാം പുഞ്ചിരി തൂകിടുന്നു.
അതേററുവാങ്ങാൻ കുനിയട്ടെ കണ്ണു,-
മാമുത്തുമാലയ്ക്കൊരശുദ്ധിയില്ല! ൧൫

പോ! തോഴി! പോ! നീ ഭുവനത്തിലുള്ള
പൊൻവെള്ളി തൊട്ടുള്ളൊരു വസ്തുവൊന്നും
ചാളയ്ക്കകം വന്നണയാത്തതോർത്തു
സാംസാരികാർത്തിക്കടിമപ്പെടൊല്ലേ! ൧൬

വാഴേണ്ടനാളിത്തരിശിന്നുമേലും-
ണ്ടിങ്ങേക്കഴിക്കേണ്ടൊരു കുന്നു കാണും;
ഇന്നിന്നലത്തേതിലുമെത്രഭേദം?
ഈമട്ടു മന്നൽഗതി കൊൾകയല്ലീ? ൭൭

കളത്തിലെപ്പാഴ്ക്കെട്ടനീററിലല്ല
കൃത്താടിനിൽക്കുന്നതു ലോകമിപ്പോൾ;
കതിച്ചു രത്നാകരസഖ്യമാളും
കൂലങ്കഷയ്ക്കുള്ള വയസ്സിലല്ലോ. ൭൮

കഴിഞ്ഞകാലം വസുധാംഗനയ്ക്കു
കൌമാരമായ് സ്സോദരി! കല്യർ കാണ്മൂ;
വരുന്നതോ യൗവനമായവൾക്കു;
വാഴ്വു വയസ്സന്ധിയെ നോക്കി നമ്മൾ. ൭൯

ന്യായസ്ഥനായും സമദർശിയായും
ജഗന്നിയന്താവു ജയിച്ചിടുന്നു.
കാലജ്ഞനെക്കർഷകനോർമ്മയുണ്ടു
വിത്തിട്ടവണ്ണം വിളയിച്ചുകൊൾവാൻ. ൮൦

മൂഢൻെറ പൊന്നും മണിയും മനീഷി
കാണുന്നു ചേറും ചരലുംകണക്കേ;
വരും പണം പോകുമതൊന്നിലല്ലീ-
യാത്മാവുറപ്പിച്ചതു വിശ്വശില്പി. ൮൧

പോ! തോഴി! പോ! നീ പതറാതെ; നിൻെറ
പൊട്ടപ്പുരക്കൂട്ടിനുമേലുമിപ്പോൾ
സുധാമയൂഖൻ ഗഗനത്തിൽനിന്നു
തൂവെൺകതിർപ്പൂനിര തൂകമല്ലോ! ൮൨

അന്തർവിടങ്കത്തിൽ നിനക്കു കത്തു-
മവ്യാജവിശ്വാസപരഭക്തി ദീപം
അഖണ്ഡനിർവ്വാണപദത്തിലെത്താ-
നററംവരയ്ക്കും വഴികാട്ടിടട്ടേ." ൮൩

തായേവമോരോന്നരചെയ്തതിന്റെ
താല്പര്യമെന്തച്ചെറുപൈതൽ കണ്ടു?
എന്നാലുമക്കുഞ്ഞുപറഞ്ഞു: “പാവം!
ഹാ! പാവമേ! നമ്മുടെനീലി”യെന്നായ്. ൩൪

മലൻ മങ്കയ്ക്കുള്ളകട്ടനേരം
വക്ത്രാബ്ജ,മെന്നിട്ടവളീവിചാരം
എന്നോമനയ്ക്കുറ്റനമെന്നുമെന്നോ”–
മെന്നോതിയക്കുട്ടനെയുമ്മവെയ്പൂ. ൩൫






